


# മലങ്കര സഭ

ഫെബ്രുവരി 1998

# WELCOME



His Holiness KAREKIN - I, Supreme Patriarch and Catholicose of All Armenians visiting Malankara Orthodox Church in March (6 - 10) 1998

അസാദ്ധ്യമായ അത്ഭുത ജീവിതവിജയം,
നേട്ടങ്ങൾ, ദൈവവിശ്വാസം, പ്രത്യാശ,
ശക്തി, സമാധാനം, സൗഖ്യം നന്ദി



**T. V. Varghese**
**Rtd Deputy Director (Edn)**

**Kunjanam Varghese**
**Rtd Income tax officer**

**Trichur**

40-ാം വിവാഹ വാർഷികം

# മലങ്കരസഭ

ദേവലോകം കോട്ടയം - 686 038
ലക്കം: 2 പുസ്തകം: 54
ഫെബ്രുവരി 1998



**PATRON SAINT**



TYPESETTING : FIAT GRAPHICS Ph: 561787

## എഡിറ്റോറിയൽ

### തെരഞ്ഞെടുപ്പുകൾ ആർക്കുവേണ്ടി?

- ഫാ. ഡോ. ജേക്കബ് കുര്യൻ

*പന്ത്രണ്ടാമത്തെ ലോക്സഭയിലേക്കുള്ള തെരഞ്ഞെടുപ്പ് ജനങ്ങളുടെമേൽ അടിച്ചേൽപ്പിച്ചതനുസരിച്ച് ഭൂരിപക്ഷം സമ്മതിദായകരും വല്ലാത്ത നിസ്സംഗതയോടെ തെരഞ്ഞെടുപ്പിലേക്ക് സമീപിക്കുന്ന സമയമാണിത്. ആരു ഭരിച്ചാലും ജനജീവിതം കൂടുതൽ കൂടുതൽ ദുരിതപൂർണ്ണമാവുകയേയുള്ളുവെന്ന് അറിഞ്ഞുകൊണ്ട് പാർട്ടികളുടേയും മുന്നണികളുടേയും പ്രാദേശിക പ്രതിനിധികളുടെ നിർബ്ബന്ധത്തിനു "വഴങ്ങൽ" മാത്രമായി സമ്മതിദാനം മാറിയിരിക്കുന്നു. "മതേതരത്വ"വും, "സംവരണ"തന്ത്രവും, "ദളിതാ"ഭിമുഖ്യവും, "തൃണമൂൽ" തുടിപ്പുകളും ഒക്കെ കേട്ടുപഴകിയ പല്ലവികളാണെന്ന് എല്ലാവർക്കും ബോധ്യമായിരിക്കുന്നു. ഇത്തരുണത്തിൽ ഒരു ചോദ്യം ചോദിച്ചുപോകുന്നു. "തെരഞ്ഞെടുപ്പു ആർക്കുവേണ്ടി? "എന്ന്.*

*ഭരണത്തിന്റെ രുചിയറിഞ്ഞ് ഭരണമില്ലാത്തപ്പോൾ അസ്വസ്ഥരാകുന്ന രാഷ്ട്രീയനേതാക്കൾക്കുവേണ്ടിയോ? ദക്ഷിണേഷ്യൻ രാജ്യങ്ങളെ പണ്ടേതന്നെ വെട്ടിപ്പിടിച്ചിട്ട് 'കൊക്കോകോളാ ഇൻഡിപെൻഡൻസും 'പെപ്സി ഇൻഡിപെൻഡൻസും, കളിപ്പിക്കുന്ന ട്രാൻസ്നാഷണൽ കമ്പനികൾക്കുവേണ്ടിയോ?*

*ഈ തെരഞ്ഞെടുപ്പ് ജനങ്ങൾക്കുവേണ്ടിയാണെങ്കിൽ രണ്ടുകാര്യങ്ങളിലെങ്കിലും രാഷ്ട്രീയപാർട്ടികളും മുന്നണികളും വ്യാജമില്ലാത്ത പ്രതിജ്ഞ ചെയ്യണം. ഒന്ന്, പൊതുജീവിതത്തെ അടിമുടി ബാധിച്ചിരിക്കുന്ന അഴിമതി അമർച്ച ചെയ്യുമെന്ന്. ഇത് സാധിക്കണമെങ്കിൽ, ശമ്പളവും നേരായ വരുമാനവും കൊണ്ടു ജീവിക്കുന്ന ഒരു ശൈലി ഉരുത്തിരിയണം. നേരായ വരുമാനം 'മേമ്പൊടി' മാത്രമായ ഒരു ജീവിതശൈലിയാണ് മിക്കവാറും എല്ലായിടത്തും. അതു നിലനിൽക്കുന്നിടത്തോളംകാലം ബോഫോഴ്സും, കാലിത്തീറ്റയും, ഹവാലയും ഒക്കെ പുനരവതാരം ചെയ്തുകൊണ്ടിരിക്കും. രണ്ടാമത്തെ പ്രതിജ്ഞ, വിദേശകമ്പനികൾക്ക് ഇന്ത്യയെ തീറെഴുതുന്ന സാമ്പത്തികനയങ്ങളെ തിരുത്തുമെന്നുള്ളതാകണം, ഉദാരവൽക്കരണം മൂലം വികസിത രാജ്യങ്ങളുടെ നാണയത്തിനു, ഇന്ത്യയുടെ നാണയത്തിനുമേൽ ആധിപത്യം ഉണ്ടായിരിക്കുന്നു. വിദേശക്കടം വീട്ടുകയെന്നത് നമുക്ക് അസാധ്യം എന്ന നിലയിലായിരിക്കുന്നു.*

*രാഷ്ട്രീയ പാർട്ടികളുടേയും മുന്നണികളുടേയും നിയന്ത്രണമില്ലാത്ത ജനകീയ പ്രസ്ഥാനങ്ങൾ ദേശീയധാരയിലേക്ക് വന്ന് ഒരു പുത്തൻ ഭരണസംസ്ക്കാരം ഉണ്ടാകുകയല്ലാതെ മറ്റു പോംവഴിയൊന്നുമില്ല. ശ്രീ. എ. കെ. ആന്റണി അടുത്തക്കാലത്ത് പ്രസ്താവിച്ച ഒരു കാര്യം ശ്രദ്ധേയമാണ്. രാഷ്ട്രീയപാർട്ടികൾക്കതീതമായ ഒരു ദേശീയ ചിന്തയ്ക്കു മാത്രമേ നാടിനെ രക്ഷിക്കാനാവൂ എന്നാണ് ആ പ്രസ്താവനയുടെ ചുരുക്കം. കറപുരളാത്ത നേതൃത്വവും, ദേശീയബോധമുള്ള മാനവശേഷിയുടെ ആസൂത്രണ-നിർവ്വഹണ സാധ്യതകളും സമന്വയിച്ചാൽ ഇന്ത്യയ്ക്കു രക്ഷപ്പെടാനാവും. അങ്ങനെയുള്ള മറ്റൊരു വിധിയുമായുള്ള കൂടിക്കാഴ്ചയ്ക്ക് (A tryst with destiny) ഈ നാട് ഈ തെരഞ്ഞെടുപ്പിൽക്കൂടി ഉണർന്നിരുന്നെങ്കിൽ!*

## ഇതളുകൾ 



## ശ്രദ്ധിക്കുക

*മലങ്കരസഭാ മാസികയുടെ ജൂബിലി വർഷത്തിൽ ധാരാളം ആളുകൾ മാസികയുടെ വരിക്കാരായി ചേർന്ന് മാസികാ പ്രവർത്തനത്തെ പ്രോത്സാഹിപ്പിച്ചതിലുള്ള സന്തോഷം രേഖപ്പെടുത്തുകയും കൃതജ്ഞത അറിയിക്കുകയും ചെയ്യുന്നു. അതോടൊപ്പംതന്നെ മാസികയുടെ വരിസംഖ്യ കുടിശിക ആക്കാതെ ഇവിടെനിന്ന് അയച്ച അറിയിപ്പനുസരിച്ച് ബഹുഭൂരിപക്ഷം പേരും അയച്ചുതന്നിട്ടുണ്ട്. എന്നാൽ ഏതാനുംപേർ ഒന്നിലധികം വർഷത്തെ വരിസംഖ്യ കുടിശികക്കാരായി ഉണ്ട്. അവരുടെ പേർക്ക് കുടിശിക സംബന്ധിച്ച അറിയിപ്പും പണം അയയ്ക്കുന്നതിനു സൗകര്യം പ്രമാണിച്ച് മണിഓർഡർ ഫാറവുംവച്ച് മാസിക അയച്ചിരുന്നു. എന്നിട്ടും കുടിശിക അയച്ചിട്ടില്ല. അങ്ങനെയുള്ളവർക്ക് കുടിശിക കാണിച്ചുള്ള കുറിപ്പോടുകൂടി ഫെബ്രുവരി ലക്കം മാസികകൂടെ അയയ്ക്കുന്നു. മാർച്ച് ഒന്നാം തീയതിക്കകം കുടിശിക അടയ്ക്കാത്തപക്ഷം തുടർന്നു മാസിക അയയ്ക്കുന്നതല്ലെന്നുള്ള വിവരം അറിയിച്ചുകൊള്ളുന്നു. തുടർന്ന് മാസിക വരുത്തുന്നതിന് സാധിക്കാത്തവർ ഇതുവരെ മാസിക വരുത്തിയതിന്റെ പണം നോട്ടീസിൽ കാണിച്ചിട്ടുള്ളത് അയച്ചുതന്നു സഹായിക്കണമെന്ന് താല്പര്യപ്പെടുന്നു.*

ഫാ. റ്റി. ജി. സഖറിയ (മാനേജർ)

# സുവാർത്താചിന്തകൾ

ഫാ. ഡോ. ബി. വറുഗീസ്






**കൊത്ത്നെ ഞായറാഴ്ച :**
**(വലിയ നോമ്പിലെ ഒന്നാമത്തെ ഞായർ)**

(ഫെബ്രുവരി - 22) യോഹന്നാൻ 2: 1-11

1. കർത്താവു ചെയ്ത ആദ്യത്തെ അത്ഭുതമാണ് വെള്ളം വീഞ്ഞാക്കുന്ന സംഭവം. യോഹന്നാന്റെ സുവിശേഷത്തിൽ കർത്താവിന്റെ ഏഴ് അത്ഭുതങ്ങൾ തെരഞ്ഞെടുത്ത് അവതരിപ്പിച്ചിരിക്കുന്നു. അത്ഭുതങ്ങൾക്ക് വി. യോഹന്നാൻ 'അടയാളം' എന്ന വാക്കാണ് ഉപയോഗിക്കുന്നത്. ഓരോ അടയാളവും യേശുവിന്റെ മഹത്വത്തെ വെളിപ്പെടുത്തുന്നുവെന്ന് യോഹന്നാൻ ചൂണ്ടിക്കാണിക്കുന്നു. (2:11) അദ്ദേഹത്തിന്റെ ചിന്തയിൽ കുരിശുമരണത്തിൽക്കൂടിയാണ് യേശു യഥാർത്ഥമായി മഹത്വപ്പെടുന്നത് (17:1). കുരിശിലുള്ള മഹത്വീകരണത്തിന്റെ മുൻകുറിയാണ് ഓരോ അത്ഭുതവും. യോഹന്നാന്റെ ചിന്തയിൽ ഓരോ അത്ഭുതവും ദൈവരാജ്യം സമാഗതമായിരിക്കുന്നതിന്റെ അടയാളമാണ്. ദൈവരാജ്യത്തിലെ സന്തോഷാനുഭവത്തെ ഒരു വിവാഹവിരുന്നിനോടാണ് സുവിശേഷകന്മാർ ഉപമിച്ചിരിക്കുന്നത്. ഒരു വിവാഹവിരുന്നിൽ വെച്ചാണ് തന്റെ മഹത്വത്തിന്റെ അടയാളമായ ഒന്നാമത്തെ അത്ഭുതം യേശു ചെയ്തത്. ദൈവരാജ്യം, അതായത് സ്വർഗ്ഗീയ മണവറയിലെ സന്തോഷം ഇതാ ഒരുങ്ങിയിരിക്കുന്നു എന്ന് കാണിക്കുവാനാണ് ഈ അത്ഭുതത്തോടുകൂടി യേശു തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുന്നത്.

2. "സ്ത്രീയെ എനിക്കും നിനക്കും എന്ത്? എന്റെ നാഴിക ഇതുവരെ വന്നിട്ടില്ല" (2:4). യോഹന്നാന്റെ സുവിശേഷത്തിൽ 'നാഴിക' എന്നത് യേശുവിന്റെ കുരിശുമരണത്തിന്റെ സമയമാണ് (യോഹ. 7:30; 17:1 തുടങ്ങിയവ). കാനാവിൽവെച്ച് അത്ഭുതം പ്രവർത്തിച്ച് മശിഹായുടെ മഹത്വം വെളിപ്പെടുത്തുവാനാണ് മാതാവ് ആവശ്യപ്പെട്ടത്. അതിനുള്ള മറുപടിയാണിത്. അത്ഭുതങ്ങൾ പ്രവർത്തിച്ച് മഹത്വം വെളിപ്പെടുത്തി ജനങ്ങളുടെ അംഗീകാരം തേടുന്ന മശിഹാ ആയിട്ടല്ല താൻ വന്നിരിക്കുന്നത്; തന്റെ മഹത്വം വെളിപ്പെടേണ്ടത് കുരിശുമരണമെന്ന നാഴികയിൽ ആണ്. അതിനാലാണ് 'എന്റെ നാഴിക വന്നിട്ടില്ല' എന്നു പറയുന്നത്.

3. 'സ്ത്രീയെ' എന്ന സംബോധന തികച്ചും ബഹുമാനപുരസ്സരമുള്ളതാണ്. (യോഹ. 4:21 കാണുക). 'മാഡം' എന്നതിനു തുല്യമായ സംബോധനയാണിത്. ഒരു മകൻ അമ്മയെ സംബോധന ചെയ്യുവാൻ ഈ വാക്കു സാധാരണ ഉപയോഗിക്കാറില്ല. എന്നാൽ യോഹന്നാന്റെ സുവിശേഷത്തിൽ പ്രത്യേക അർത്ഥം ഉൾക്കൊള്ളുന്ന വാക്കാണിത്. യോഹന്നാന്റെ ചിന്തയിൽ മറിയാം പുതിയ ഹവ്വായാണ്. ഒന്നാമത്തെ സൃഷ്ടിയിലെ 'സ്ത്രീ'യാണ് ഹവ്വ. ഹവ്വയെ 'ജീവനുള്ളവരുടെ മാതാവ്' (ഉല്പ. 3:20) എന്നാണ് വിളിക്കുന്നത്. അതേ രീതിയിൽ പുതിയ സൃഷ്ടിയിലെ, പുതിയ രക്ഷാചരിത്രത്തിലെ 'സ്ത്രീ' യാണ് മറിയാം. മനുഷ്യാവതാരം ചെയ്ത പുത്രന്റെ മാതാവായ മറിയാമിനെ, 'ക്രിസ്തുവിൽ പുതുജീവൻ പ്രാപിച്ചവരുടെ മാതാവായി, അതായത് 'പുതിയ ഹവ്വാ'യായി സഭാപാരമ്പര്യത്തിൽ ചിത്രീകരിച്ചിരിക്കുന്നു.

കുരിശിന്റെ സമീപത്തുവെച്ച് വീണ്ടും "സ്ത്രീയെ" എന്നു വിളിക്കുന്നു. (യോഹ. 19:26). "ഇതാ നിന്റെ അമ്മ" എന്നു പറഞ്ഞുകൊണ്ട് മാതാവിനെ യോഹന്നാനെ ഏല്പിക്കുന്നു. ഇവിടെ യോഹന്നാൻ സഭയുടെ മുഴുവൻ പ്രതിനിധിയാണ്. "സ്ത്രീയെ ഇതാ നിന്റെ മകൻ" എന്നു പറഞ്ഞുകൊണ്ട് മാതാവിന് വി. സഭയെ കാണിച്ചു കൊടുക്കുകയായിരുന്നു. അതേരീതിയിൽ 'പുതിയ ഹവ്വാ' യായി മറിയാമിനെ താൻ വെളിപ്പെടുത്തി. ഈ സാഹചര്യത്തിൽവേണം "സ്ത്രീയെ" എന്നുള്ള സംബോധനയുടെ അർത്ഥം മനസ്സിലാക്കുവാൻ.

'എനിക്കും നിനക്കും എന്ത്?' എന്നത് വിസമ്മതം പ്രകടിപ്പിക്കുവാനുള്ള ഒരു പഴയനിയമ ശൈലിയാണ്. (ന്യായാ. 11:12; 2 ശമു. 16:10; 1 രാജാ. 17:18) ('തമ്മിൽ' എന്ന് ചേർത്തുള്ള വിവർത്തനം ശരിയല്ല.)

4. കൊത്ത്നേ ഞായറാഴ്ച സന്ധ്യയുടെ സെദ്റായിൽ "നീ വെള്ളത്തെ നോക്കിയതിനാൽ അതു ചൈതന്യം പ്രാപിച്ചു" എന്ന് ഒരു വാചകം കാണുന്നുണ്ട്. ഒഴിഞ്ഞ പാത്രങ്ങളിലല്ല വെള്ളം നിറഞ്ഞവയിലാണ് യേശു വീഞ്ഞുണ്ടാക്കിയത്. നമ്മുടെ ജീവിതത്തിൽ ഒരു പുതിയ ആത്മീയചൈതന്യം ഉണ്ടാകണമെങ്കിൽ ഒഴിഞ്ഞ പാത്രങ്ങളായിട്ടല്ല പ്രാർത്ഥനയുടെയും, ഉപവാസത്തിന്റേയും, ദൈവാശ്രയത്തിന്റേയും വെള്ളംകൊണ്ട് നിറഞ്ഞവയായി ദൈവമുമ്പാകെ സമർപ്പിക്കേണ്ടിയിരിക്കുന്നു. ദൈവം തീർച്ചയായും അവയെ നോക്കും; അവ ആത്മീയചൈതന്യം പ്രാപിക്കുകയും ചെയ്യും.

**നോമ്പിലെ രണ്ടാമത്തെ ഞായർ:**
**കുഷ്ഠരോഗിയുടെ സൗഖ്യം**

(മാർച്ച് : 1) (ലൂക്കോസ് 5:12-16; 4: 40-41)

1. നോമ്പിലെ ഞായറാഴ്ചകളിൽ കർത്താവിന്റെ അത്ഭുതപ്രവൃത്തികൾ, പ്രത്യേകിച്ചും രോഗികളെ സൗഖ്യമാക്കുന്ന സംഭവങ്ങളാണ് അനുസ്മരിക്കുന്നത്. മനുഷ്യരോടു ദയവുള്ള സ്വർഗ്ഗീയ വൈദ്യന്റെ ചിത്രമാണ് ഈ വേദഭാഗങ്ങൾ നൽകുന്നത്. വീണുപോയ സൃഷ്ടിയുടെ പുനസ്ഥാപനത്തിനായിട്ടാണല്ലോ ദൈവപുത്രൻ ജഡധാരണം ചെയ്തത്. ശരീരത്തിന്റെയും ആത്മാവിന്റെയും സൗഖ്യത്തിന് പരസ്യശുശ്രൂഷയിൽ കർത്താവ് ഒരുപോലെ പ്രാധാന്യം നൽകിയിരുന്നു. വീണുപോയ മനുഷ്യന്റെ പുനഃസ്ഥാപനമാണ് നോമ്പിന്റെ ലക്ഷ്യമെന്ന് ഈ വായനകൾ സൂചിപ്പിക്കുന്നു.

2. കർത്താവ് അത്ഭുതങ്ങൾ പ്രവർത്തിച്ചത് തന്റെ അമാനുഷിക ശക്തി പ്രകടിപ്പിച്ച് ജനങ്ങളെ വിശ്വസിപ്പിക്കുന്നതിനോ, തന്നിലേക്ക് ആകർഷിക്കുന്നതിനോ ആയിരുന്നില്ല. അതുകൊണ്ടാണ് സൗഖ്യദാനത്തിനു ശേഷം കുഷ്ഠരോഗിയോട് 'ആരോടും പറയരുത്' എന്ന് കൽപ്പിച്ചത്. (ലൂക്കാ. 5:14). ഭൂതങ്ങളെ പുറത്താക്കിയശേഷം മിണ്ടാതിരിക്കുവാൻ അവയോടും കൽപ്പിച്ചത് ഇതേ കാരണംകൊണ്ടാണ്. (ലൂക്കാ. 4:41). അത്ഭുതം പ്രവർത്തിച്ച് മനുഷ്യരെ വിശ്വസിപ്പിക്കുവാൻ ദൈവം ആഗ്രഹിക്കുന്നില്ല. കർത്താവിന്റെ പരീക്ഷകളിലും ഈ സത്യമാണ് അടങ്ങിയിരിക്കുന്നത്. യഥാർത്ഥ ദൈവീകത പരസ്യം ആഗ്രഹിക്കുന്നില്ല. രോഗശാന്തി ശുശ്രൂഷാമേളകൾ നടത്തുന്ന ഉണർവ്വു പ്രസ്ഥാനക്കാർ യേശുവിന്റെ മനസ്സുള്ളവരാണെന്ന് പറയുവാൻ സാധിക്കുകയില്ല. സഭയുടെ ചരിത്രത്തിൽ അത്ഭുത പ്രവർത്തികൾ ചെയ്യുവാനുള്ള ആത്മീകശക്തി പ്രാപിച്ചവർ അതേപ്പറ്റി പരസ്യമായി അവകാശവാദങ്ങൾ ഉന്നയിച്ചിട്ടില്ല.

3. "നിനക്ക് മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധമാക്കുവാൻ കഴിയും" എന്ന് കുഷ്ഠരോഗി അപേക്ഷിച്ചു. ഈ സംഭവം വി. മർക്കോസ് വിവരിക്കുമ്പോൾ "യേശു മനസ്സലിഞ്ഞ് കൈനീട്ടി അവനെ തൊട്ടു" എന്ന് പ്രത്യേകം പറയുന്നു. മനുഷ്യരോടുള്ള ദൈവത്തിന്റെ കരുണയുടെ അടയാളമാണ് തന്റെ സൗഖ്യദാനവും, അത്ഭുതപ്രവൃത്തികളും.

ഉറച്ചവിശ്വാസത്തിലൂടെ ദൈവകരുണ നേടുന്ന വ്യക്തികളുടെ പ്രതിനിധിയാണ് കുഷ്ഠരോഗി, "നിനക്ക് മനസ്സുണ്ടെങ്കിൽ......" എന്നല്ലായിരുന്നു. 'നിന്റെ കൃപാകടാക്ഷം മാത്രം മതി' എന്നാണ് അവന്റെ വാക്കുകളുടെ അർത്ഥം. നിസായിലെ വി. ഗ്രീഗോറിയോസ് തന്റെ സഹോദരിയായ വി. മക്രീനയുടെ ജീവചരിത്രം അവസാനിപ്പിക്കുന്നത് ഇങ്ങനെയാണ്: "ആത്മീയവരങ്ങൾ ഓരോരുത്തർക്കും ലഭിക്കുന്നത് വിശ്വാസമനുസരിച്ചാണ്. അൽപ്പവിശ്വാസികൾക്ക് അൽപ്പമേ ലഭിക്കൂ. അടിയുറച്ച വിശ്വാസികൾക്ക് ദൈവകൃപ അനവധിയായിട്ടാണ് ലഭ്യമാകുന്നത്" അടിയുറച്ച വിശ്വാസത്തോടെ യേശുവിനെ സമീപിച്ച കുഷ്ഠരോഗിക്ക് ധാരാളമായ കൃപയാണ് ലഭിച്ചത്. അന്നുവരെ ഭ്രഷ്ടനായിരുന്ന കുഷ്ഠരോഗി വീണ്ടും സമൂഹത്തിൽ സ്വീകരിക്കപ്പെടുവാനാണ്. 'പുരോഹിതനു കാണിച്ച്...... ശുദ്ധീകരണത്തിനായി വഴിപാട് അർപ്പിക്കുവാൻ" യേശു കൽപ്പിച്ചത്. (ലൂക്കാ. 5:14)

**ദൈവത്തോട് അടുത്തവർ, പള്ളിയോടും സഭയോടും അടുത്തവർ എന്ന് ലോകം ചിന്തിക്കുന്നവർ മൂലമല്ലേ പലരും ദൈവത്തിങ്കലേക്കു വരാത്തത്? യേശുവിനെ ലോകം കാണാതിരിക്കുന്നതിന്റെ കാരണവും ഇത്തരക്കാരല്ലേ?**

നോമ്പിന്റെ ലക്ഷ്യം വിശ്വാസത്തോടുകൂടി ദൈവത്തെ സമീപിച്ച് ശുദ്ധീകരണം പ്രാപിക്കുന്നതും, മറ്റുള്ളവരോട് രമ്യമാകുന്നതും ആണ്. സൗഖ്യം പ്രാപിക്കാനുള്ള മനസ്സും, ദൈവത്തിന്റെ കരുണയിലുള്ള വിശ്വാസവുമാണ് നമ്മെ നന്മയിലേക്ക് നയിക്കുന്ന ഘടകങ്ങൾ.

### നോമ്പിലെ മൂന്നാമത്തെ ഞായർ
### (തളർവാതക്കാരന്റെ സൗഖ്യം)
മാർച്ച് 8 (മർക്കോസ് 2: 1-12)

1. കഴിഞ്ഞ ആഴ്ചയിൽ കുഷ്ഠരോഗിയുടെ സൗഖ്യത്തിന് ഇടയാക്കിയത് അവന്റെ വിശ്വാസമാണ്. ഇന്ന് രോഗിയുടെ വിശ്വാസംമൂലമല്ല, അവന്റെ ബന്ധുക്കളുടെ വിശ്വാസം നിമിത്തം രോഗി സൗഖ്യംപ്രാപിക്കുന്ന സംഭവമാണ്. കഫർന്നഹൂമിലെ ഒരു വീട്ടിൽ യേശു ഇരുന്ന് ഉപദേശിക്കുകയായിരുന്നു. യേശുവിനെ സമീപിക്കുന്നതിന് തന്റെ ചുറ്റും നിൽക്കുന്നവർ, രോഗിക്കും ബന്ധുക്കൾക്കും പ്രതിബന്ധമായിരുന്നു. മറ്റുള്ളവർക്ക് യേശു അപ്രാപ്യനാകുവാൻ തക്കവണ്ണം അവർ യേശുവിനെ ചുറ്റി നിന്നു. ഇന്നും യേശുവിനെ ചുറ്റിനിൽക്കുന്ന കുറെ ആളുകളുണ്ട്. വൈദീകരും, ആത്മീയസംഘടനാപ്രവർത്തകരും, പള്ളിക്കമ്മറ്റിക്കാരും അതിലുൾപ്പെടുന്നു. മറ്റുള്ളവർക്ക് യേശുവിന്റെ അടുക്കൽ വരാൻ സാധിക്കാത്തത് ഒരു പരിധിവരെ ഇങ്ങനെ ചുറ്റിനിൽക്കുന്നവരാണ്.

ദൈവത്തോട് അടുത്തവർ, പള്ളിയോടും സഭയോടും അടുത്തവർ എന്ന് ലോകം ചിന്തിക്കുന്നവർ മൂലമല്ലേ പലരും ദൈവത്തിങ്കലേക്കു വരാത്തത്? യേശുവിനെ ലോകം കാണാതിരിക്കുന്നതിന്റെ കാരണവും ഇത്തരക്കാരല്ലേ?

2. രോഗിയെ കൊണ്ടുവന്നവർ പിന്മാറിയില്ല, യേശുവിലുള്ള വിശ്വാസം പ്രതിബന്ധങ്ങളെ നേരിടുവാൻ അവർക്ക് പ്രേരണ നൽകി. അവർ വീടിന്റെ മുകളിൽ കയറി മേൽത്തട്ടു നീക്കി പക്ഷവാതക്കാരനെ കിടക്കയോടെ യേശുവിന്റെ മുമ്പിൽവെച്ചു. "യേശു അവരുടെ വിശ്വാസം കണ്ടിട്ട്", അവന് സൗഖ്യം നൽകി. (2:5) ആ നാലുപേരുടെ വിശ്വാസമായിരുന്നു അവന്റെ സൗഖ്യത്തിനിടയാക്കിയത്. യഥാർത്ഥ മദ്ധ്യസ്ഥപ്രാർത്ഥനയുടെ പ്രതീകമാണ് അവരുടെ പ്രവൃത്തി.

പ്രാർത്ഥനയ്ക്കു രണ്ടു വശങ്ങളുണ്ട്. ഒന്ന്: നമ്മുടെ ആവശ്യങ്ങളെ ദൈവമുമ്പാകെ സമർപ്പിക്കുക. "കർത്താവേ നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ സൗഖ്യമാക്കാൻ കഴിയും" എന്നുള്ള കുഷ്ഠരോഗിയുടെ പ്രാർത്ഥന ഇത്തരത്തിലുള്ളതാണ്. പ്രാർത്ഥനയുടെ ഈ വശത്തെപ്പറ്റി മാത്രമേ പലരും ചിന്തിക്കാറുള്ളൂ.

പ്രാർത്ഥനയുടെ രണ്ടാമത്തെ

വശം, മറ്റുള്ളവരെ ദൈവമുമ്പാകെ സമർപ്പിക്കുന്നതാണ്. ഏറ്റവും ശ്രേഷ്ഠമായ പ്രാർത്ഥന മറ്റുള്ളവർക്കുവേണ്ടിയുള്ളതാണ്. നാം അറിയാത്ത അനേകർ പ്രാർത്ഥനയുടെ കട്ടിലിൽ നമ്മെ ദൈവമുമ്പാകെ സമർപ്പിക്കുന്നുണ്ട്. നമ്മുടെ ജീവിതത്തിലെ അനുഗ്രഹങ്ങൾക്കും അഭിവൃദ്ധിക്കും കാരണം ഇത്തരം ആളുകളുടെ പ്രാർത്ഥനയായിരിക്കും.

നാലുപേർ വീടിന്റെ മുകളിൽകയറി മേൽത്തട്ടു നീക്കിയത് പ്രാർത്ഥനയിലൂടെ ദൈവത്തിങ്കലേക്ക് അടുക്കുന്നതിന്റെ പ്രതീകമാണ്. "വിനീതന്റെ പ്രാർത്ഥന മേഘങ്ങളെ തുളച്ചുകടക്കും; അത് കർത്താവിന്റെ സന്നിധിയിൽ എത്തുംവരെ അയാൾ അടങ്ങുകയില്ല" എന്ന് ബാറാ സീറാക്കിന്റെ പുസ്തകത്തിൽ പറയുന്നു (35:17). ആ നാലുപേരുടെ അപേക്ഷ ദൈവമുമ്പാകെ എത്തി. അവർക്കുമാത്രം യേശുവിനെ കാണുവാനല്ലായിരുന്നു അവർ മേൽക്കൂര പൊളിച്ചത്; നിസ്സഹായനായ ഒരു വ്യക്തിയെ ദൈവമുമ്പാകെ സമർപ്പിക്കുന്നതിനായിരുന്നു.

നമ്മുടെ മാത്രം ആത്മീയവളർച്ചയല്ല നോമ്പിന്റെ ലക്ഷ്യം. പാപത്തിന്റെ തളർവാതംപിടിച്ച നമ്മുടെ സമൂഹത്തെയും, വ്യക്തികളെയും പ്രാർത്ഥനയുടെ കട്ടിലിൽ ചുമന്ന് യേശുവിന്റെ മുമ്പാകെ നമുക്കു സമർപ്പിക്കാം.

## നോമ്പിലെ നാലാം ഞായർ

(കനാന്യസ്ത്രീയുടെ മകളുടെ സൗഖ്യം)
(മാർച്ച് 15) (മത്തായി. 15: 21 31)

1. പുറജാതികളുടെ ഇടയിലുള്ള കർത്താവിന്റെ പ്രവർത്തനത്തോടനുബന്ധിച്ചുള്ള ഒരു സംഭവമാണിത്. ഇതുവരെയുള്ള തന്റെ പ്രവർത്തനങ്ങൾ യഹൂദന്മാരുടെയിടയിലായിരുന്നു. അവരിൽനിന്നും കാര്യമായ പ്രതികരണമുണ്ടായില്ല. തന്റെ രക്ഷാപ്രവർത്തനം പലസ്റ്റീന് വടക്കുള്ള സോർ, സീദോൻ എന്നീ ഫൊയ്നീഷ്യൻ പ്രദേശങ്ങളിലേക്ക് യേശു വ്യാപിപ്പിക്കുന്നു. പിൽക്കാലത്ത് നാനാജാതികളുടെയും ഇടയിലേക്ക് സുവിശേഷം പ്രചരിപ്പിക്കുന്നതിന്റെ മുൻകുറിയാണിത്.

പാലസ്റ്റീനു പുറത്തുള്ള ഒരു നാട്ടിലേക്ക് ശിഷ്യന്മാരുമായി താൻ പോയതിനു മറ്റൊരു കാരണവുമുണ്ട്. പരസ്യശുശ്രൂഷ സമാപിക്കാറായി എന്ന് കർത്താവിന് അറിയാമായിരുന്നു. അതിനുമുമ്പായി ശിഷ്യന്മാർക്കു മാത്രമായി ചില ഉപദേശങ്ങൾ നൽകുവാൻ താൻ ആഗ്രഹിച്ചിരുന്നിരിക്കണം. പാലസ്റ്റീനിലാണെങ്കിൽ വലിയ ജനക്കൂട്ടം എപ്പോഴും തന്നെ അനുഗമിച്ചിരുന്നു. അവരിൽനിന്നു മാറി, ശിഷ്യന്മാർക്കു മാത്രമായി ചില ഉപദേശങ്ങൾ നൽകുന്നതിനുകൂടി ആയിരിക്കണം വിദൂരമായ ഒരു നാട് താൻ തെരഞ്ഞെടുത്തത്. പുറജാതികളുടെ വിശ്വാസം, അവരെപ്പറ്റിയുള്ള ദൈവത്തിന്റെ രക്ഷാപദ്ധതി എന്നിവ ശിഷ്യന്മാരെ പഠിപ്പിക്കുവാനുള്ള അവസരമായിട്ടായിരുന്നിരിക്കണം യേശു ഫൊയ്നീഷ്യൻ യാത്രയെ കണ്ടിരുന്നത്.

2. ഒരു കനാന്യസ്ത്രീ പുത്രിയുടെ സൗഖ്യത്തിനാ യി കർത്താവിനെ

> **ചോദിക്കുന്നതെന്തും ഉടനടി ലഭിക്കണമെന്നുള്ള ചിന്ത ബാലിശമാണ്. കാലവിളംബം, വിശ്വാസ ശോധനയുടെ ഭാഗമാണ്**

സമീപിക്കുന്നു. "കർത്താവേ ദാവീദുപുത്രാ" എന്നുള്ള അവളുടെ സംബോധന ശ്രദ്ധേയമാണ്. യേശുവിനെ ദാവീദുപുത്രനായ മശിഹാ ആയി പുറജാതി കൾപോലും അംഗീകരിച്ചുവെന്ന് സുവിശേഷകർ ഇതിലൂടെ ചൂണ്ടിക്കാണിക്കുന്നു. അവളുടെ യാചനയ്ക്ക് യേശു മറുപടിയൊന്നും പറഞ്ഞില്ല. (മത്താ. 15:23). അവളുടെ വിശ്വാസത്തെ പരീക്ഷിക്കുന്നതിനും, അതിന്റെ ആഴം ശിഷ്യന്മാർക്ക് മനസ്സിലാക്കിക്കൊടുക്കുന്നതിനുംവേണ്ടി ആയിരുന്നിരിക്കണം യേശു മൗനം പാലിച്ചത്.

അവളുടെ ആവശ്യം സാധിച്ചുകൊടുത്ത് പറഞ്ഞയക്കുവാൻ ശിഷ്യന്മാർ അപേക്ഷിച്ചത്, ഒരു പക്ഷെ അവളോടുള്ള സഹതാപം നിമിത്തം ആയിരിക്കയില്ല; ശല്യമൊഴിയട്ടെ എന്ന ചിന്തയിൽ ആയിരുന്നിരിക്കണം. ഇത്തരം മനോഭാവം നമ്മിലും ഉണ്ടാകാറില്ലേ? അത് ക്രിസ്തീയ സ്നേഹത്തിനെതിരാണെന്ന് നാം ചിന്തിക്കാറുണ്ടോ?

"ഇസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്കല്ലാതെ എന്നെ അയച്ചിട്ടില്ല" എന്ന് കർത്താവ് മറുപടി പറഞ്ഞതിന്റെ അർത്ഥം ഇതാണ്: ഇസ്രായേലിനെ വീണ്ടെടുത്ത് അവരിലൂടെ സർവ്വലോകത്തിനും രക്ഷയും പ്രത്യാശയും നൽകുകയാണ് ദൈവത്തിന്റെ ലക്ഷ്യം. ഇസ്രായേലിനെ നന്മയുടെ പാതയിൽ കൊണ്ടുവരുകയാണ് തന്റെ പരസ്യ ശുശ്രൂഷയുടെ പ്രധാന ഉദ്ദേശം.

'കർത്താവേ സഹായിക്കേണമെ' എന്നവർ വിനയത്തോടെ അപേക്ഷിക്കുന്നു. അവളുടെ വിശ്വാസം പരീക്ഷിക്കുവാൻ യേശു വീണ്ടും പറയുന്നു:'മക്കളുടെ അപ്പം എടുത്ത് നായ്ക്കുട്ടികൾക്കു ഇട്ടുകൊടുക്കുന്നതു നന്നല്ല"- 'ഇസ്രായേലിന്റെ വീണ്ടെടുപ്പാണ് തന്റെ പ്രവർത്തന ലക്ഷ്യം. പരസ്യശുശ്രൂഷയിലെ ചുരുങ്ങിയ നാളുകൾ അതിന്നായിട്ട് വിനിയോഗിക്കുവാനാണ് താൻ ആഗ്രഹിക്കുന്നത്. അത് ജാതികളുടെ ഇടയിലെ പ്രവർത്തനത്തിനായി ചെലവഴിക്കുന്നത് യുക്തമല്ല എന്നാണ് ഈ വാക്കുകളുടെ അർത്ഥം.

വിശ്വാസത്തിന്റെ അഗാധതയിൽ നിന്നുയർന്ന ആത്മാർത്ഥമായ അവളുടെ മറുപടിയിൽ യേശു സംപ്രീതനായി. അവളുടെ പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിച്ചു. (15:27-28). "നീ ഒരു വാക്കുകൽപ്പിച്ചാൽ എന്റെ ദാസനു സൗഖ്യം വരു"മെന്നു പറഞ്ഞ ശതാധിപനിൽ കണ്ട അതേ വിശ്വാസമാണ്, കനാന്യസ്ത്രീയിലും കാണുന്നത്. (ലൂ ക്കോ. 7:7)

3. യാചനയ്ക്ക് ഉത്തരം കിട്ടുന്നതുവരെ മടുത്തു പോകാതെ പ്രാർത്ഥിക്കുന്നതിന്റെ ഉദാഹരണമാണ് കനാന്യസ്ത്രീ. പ്രാർത്ഥനയ്ക്ക് ഉടനടി ഉത്തരം കിട്ടുന്നില്ലെന്ന് പലരും പരാതിപ്പെടാറുണ്ട്. ചോദിക്കുന്നതെന്തും ഉടനടി ലഭിക്കണമെന്നുള്ള ചിന്ത ബാലിശമാണ്. കാലവിളംബം, വിശ്വാസശോധനയുടെ ഭാഗമാണെന്ന് നാം ചിന്തിക്കാറുണ്ടോ?



# 12-ാം ചരമവാർഷികം
# (18 - 2 - 1998)



പെരുനാട് ബഥനി ആശ്രമാംഗവും
കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂൾ സ്ഥാപകനും
ആൻഡമാൻസ്, ആസ്സാം, നാഗാലാൻഡ് മുതലായ ഭാരതത്തിലെ
വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി
സേവനം അനുഷ്ഠിച്ച ദേഹവുമായ

**റവ. ഫാ. ഗീവറുഗീസ് ഒ. ഐ. സി**



# കൗൺസലറുടെ പംക്തി

ഫാ. ഒ. തോമസ്

*ചോദ്യം: ഞാനും എന്റെ ഭർത്താവും വളരെ സങ്കടത്തിൽ കഴിയുകയാണ്. ഞങ്ങൾക്ക് 2 ആൺമക്കളേ ഉള്ളൂ. രണ്ടുപേരേയും വളരെ താലോലിച്ചു വളർത്തി. നല്ല വിദ്യാഭ്യാസവും നൽകി. രണ്ടുപേർക്കും ജോലിയും കിട്ടി. മൂത്തമകൻ വിവാഹിതനായിട്ട് അഞ്ചുവർഷം കഴിഞ്ഞു അവന് ഒരു കുഞ്ഞും ഉണ്ട്. ഇപ്പോൾ അവർക്ക് ഞങ്ങളോട് ഒട്ടുമേ സ്നേഹവും താല്പര്യവും ഇല്ല. അവൻ ഇങ്ങനെ ആയപ്പോൾ ഇളയവനും അങ്ങനെതന്നെ വരില്ലേ എന്നാണ് ഞങ്ങളുടെ പേടി. വാർദ്ധക്യത്തിൽ ഞങ്ങളെ സഹായിപ്പാൻ ആരുണ്ടാവും എന്ന് എപ്പോഴും ചിന്തിച്ച് വിഷമിക്കുകയാണ്. എന്താണ് ഇതിനൊരു പരിഹാരം?*

മിസ്സിസ് എം. കായംകുളം

*ഉത്തരം:* മറ്റുള്ളവരിൽനിന്ന് ആ കൂട്ടത്തിൽ മക്കളിൽനിന്നുപോലും പ്രതിഫലം പ്രതീക്ഷിക്കരുത് എന്ന് ആദർശപരമായി പറയാറുണ്ടെങ്കിലും, മനുഷ്യപ്രകൃതി സ്വാർത്ഥപരമാണ്. അതിനാൽ മക്കളെ വളർത്തുമ്പോഴും ന്യായമായും അവരിൽ നിന്ന് വാർദ്ധക്യത്തിലെങ്കിലും സ്നേഹവും കരുതലും പ്രതീക്ഷിച്ചുപോകുന്നതിൽ തെറ്റില്ല. പ്രതീക്ഷകൾക്ക് മങ്ങലുണ്ടാകുന്ന സാഹചര്യം വേദനാജനകമാണെന്നുള്ളത് മനസ്സിലാക്കുന്നു എന്നാൽ ഈ സാഹചര്യത്തെ നാം യാഥാർത്ഥ്യബോധത്തോടെ വിലയിരുത്തുകയും ചെയ്യണം. നിങ്ങളും വിവാഹിതരായപ്പോൾ, അതിനു മുൻപുണ്ടായ അതേഅളവിൽ മാതാപിതാക്കന്മാരേ സ്നേഹിക്കുവാൻ നിങ്ങൾക്കു കഴിഞ്ഞിരുന്നോ? മിക്ക ദമ്പതികൾക്കും അവർ പരസ്പരം സ്നേഹിക്കുന്നതിലുള്ള തീവ്രത മാതാപിതാക്കളോട് കാട്ടാനാവുകയില്ല. ഒരുകാലത്ത് മകന്റെ മുഴുവൻ സ്നേഹം പിടിച്ചുപറ്റിയ അപ്പനും അമ്മയ്ക്കും ഇങ്ങനെയൊരു വ്യതിയാനം അംഗീകരിക്കാനാവുകയില്ല. മകൻ ഞങ്ങളുടെതു മാത്രമാണ് എന്ന (possessive nature) അവസ്ഥയിൽനിന്ന് മാതാപിതാക്കന്മാർ മാറിയേ മതിയാകൂ; അല്ലെങ്കിൽ ആ അസ്വസ്ഥതയിൽ നിന്ന് കുത്തുവാക്കുകൾ പറയുകയും, വേദനിപ്പിക്കുകയും ചെയ്യുന്ന രീതികൾ അവലംബിക്കും. ഇത് മകനെയും, മരുമകളെയും കൂടുതൽ അകറ്റും. ചുരുക്കത്തിൽ സ്വാഭാവികമായി ഉണ്ടാകുന്ന ഒരു അകൽച്ചയുടെകൂടെ, നിങ്ങളുടെ ഏതെങ്കിലും പെരുമാറ്റത്തിൽ അവരെ കൂടുതൽ വേദനിപ്പിച്ചുവോ, എന്ന് സ്വയപരിശോധന നടത്തണം. സ്വാർത്ഥപരമായ സ്നേഹം ദമ്പതികളിൽ കുറച്ചൊക്കെ ഉണ്ടാകുമെന്നുള്ളത് നാം അംഗീകരിക്കണം. എന്നാൽ ഈ സ്വാർത്ഥത മാത്രം പിതാക്കളോടുള്ള കടമനിർവ്വഹിക്കുന്നതിൽ അവരെ വിമുഖരാക്കുന്നുവെങ്കിൽ, അത് ആത്മീയമായ അവരുടെ വളർച്ചക്കുറവിനെയാണ് സൂചിപ്പിക്കുന്നത്. മക്കളെ നല്ലനിലയിൽ വളർത്തി എന്ന് മാതാപിതാക്കൾ അവകാശപ്പെടാറുണ്ടെങ്കിലും ത്യാഗമനസ്ഥിതിയിൽ പൊതുവെ ഇപ്പോഴത്തെ തലമുറ പിന്നോട്ടാണ്. സമൂഹത്തിന്റെ തലപ്പത്തേക്കു വളരാനല്ലാതെ അല്പസ്വല്പത്യാഗം സഹിക്കാനുള്ള ശീലം അവർക്ക് നൽകപ്പെടുന്നില്ല. തൽക്കാലം ഈകാര്യത്തിൽ ഇപ്പോൾ നിങ്ങൾക്ക് ഒന്നും ചെയ്യുവാനില്ല. "മനുഷ്യരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുന്നത് നല്ലത്" എന്ന പ്രമാണം ജീവിതത്തിന്റെ ഏതെങ്കിലും ഘട്ടത്തിൽ അനുഭവവേദ്യമാകുന്നത് നമ്മുടെ ആത്മീയ വളർച്ചയ്ക്കുള്ള അവസരമായി കാണുക. പൂർണ്ണമായ ആശ്രയം ദൈവത്തിൽ വെക്കുക. അതിൽക്കൂടി നിങ്ങളുടെ മനസ്സ് സ്വസ്ഥത നേടുമ്പോൾ നിങ്ങളുടെ പെരുമാറ്റവും, മനോഭാവവും എല്ലാം മാറും. കൂടുതൽ സ്നേഹം അങ്ങോട്ട് നൽകുമ്പോൾ കുറെ കഴിയുമ്പോഴെങ്കിലും തിരിച്ചുകിട്ടാ തിരിക്കയില്ല. അല്ലെങ്കിൽതന്നെ ദൈവം തമ്പുരാൻ ഏതെങ്കിലും വിധത്തിൽ നിങ്ങളെ കരുതിക്കൊള്ളും. മക്കളെ നന്നായി വളർത്തി എന്ന് അവകാശപ്പെടുമ്പോൾ, നിസ്വാർത്ഥതയും, ത്യാഗമനസ്ഥിതിയുംകൂടി അവരിൽ പകർന്നു കൊടുക്കാൻ സാധിച്ചുവോ എന്ന് എല്ലാ മാതാപിതാക്കളും, ഇതുപോലെയുള്ള സംഭവങ്ങളുടെ വെളിച്ചത്തിൽ ആലോചിക്കേണ്ടതും ആവശ്യമായിരിക്കുന്നു. 

# GRACE OF THE LIVING GOD

*Dr. M. S. Alexander, Leeds.*

*(The author, a member of the Orthodox Church witnesses to the Grace of God experienced through the miraculous healing of his son - ed.)*

This article is based on a real life experience I had, following the rod traffic accident of my son Master Kurian Skaria Alexander (Suraj).

Suraj was a member of the Leeds Grammar School Rugby Team away in Canada from the middle of July 1997. The members of the touring team were very well trained under the eminent leadership of their coaches of the Leeds Grammar School. The tour began in good spirit and the visiting team won 2 out of the 2 matches they played in Canada. After a day of hard work and play Suraj was resting with his friend Boswell and watching the television in the house where they were staying in Hamilton area. During the course of the night on 28 July 1997, a Canadian man known as Mr Love came to their residence in a red ford sports car, and told the students how wonderful it is to travel in that car. I understand Mr Love offered his car. to the students for a short pleasure-drive. Boswell accepted the key to drive the car, and invited Suraj and another Canadian student to join him. They left their residence at about 3 am and Boswell was the driver of the vehicle.

They were travelling only for about 15 minutes, Then the car in which they were travelling went off the road, and ended in a ditch at about 3.30 am. There was no eye witness to this accident. The vehicle remained unnoticed until about 6.00 am. The emergency ambulance, fire fighters, and police came to the scene of the accident at 6.30 am. My son and a Canadian passenger were trapped inside the vehicle and they had to be rescued. Both of them were unconscious and so they were brought to the Hamilton General Hospital in Canada at about 7.00 am.

At the time of arrival at the Hospital, doctors noticed that the condition of Suraj was serious and his Glasgow Coma level was 5, which means he was close to death and so they reported that he was critically ill and he was taken to the Intensive Care Unit for emergency treatment. He had lung injuries as well as a head injury.

### Response to the Crisis

We were in Yorkshire, England at that time. My wife two daughters, and myself reached Hamilton General Hospital on 29 July and saw Suraj lying in the intensive Care Unit fighting for his life. We knew that he was getting the best medical attention possible under that circumstance. Yet no one knew what was going to happen to him and all of us reached rock bottom in our spirit and began to pray continuously for his life, and for his recovery. We requested for a priest. Rev. Thoma of the Indian Orthodox Church came and gave the anointment for the sick.

### Crisis Worsens

There was a glimmer of hope by Thurday 31 July when Suraj could respond to verbal commands. We hoped that it was the beginning of his recovery. Unfortunately, he had severe breathing problems from next day and it was reported that he had pneumonia and that was the reason why he had so much breathing problems. Suraj had no relief, and his condition became worse and a second diagnosis of acute respiratory distress syndrome was added to explain his disability. On Monday 4th August, there was further deterioration in the condition of Suraj. We noted that his disability was grossly out of proportion to the severity of injury he had and this was very distressing to all of us who cared for him. Doctors looking after Suraj noted that they were losing ground hour, by hour, and from 3.30 pm onwards there was marked deterioration of his condition. By 5.00 pm the nurse in charge of the treatment of Suraj came to us that his condition was dangerous and the doctors would come to explain the rest of the details in a short time. Usually this means that the nurse was preparing the mind of the relatives to receive the hard news from the doctor that the patient is dead. At one stage we felt that the life of Suraj was being lifted away from his body. We prayed to Jesus, "Jesus please don't take our son away from us now. Jesus please send the life of Suraj back to him. Jesus we want Suraj with us" In addition to the medical diagnosis Suraj had we added a spiritual diagnosis to his problems and recognised that the reason why his disability was very much out of proportion to the injury he had was due to the influence of Satan, similer to the experience of Paul. (2 Corinthians 12:7-9). Towards the end of the prayers and intercessions I had the courage to say "Satan, you have no business over the life of

my son. Get out of him now". By about 10.00 pm, the doctor reported that he was out of danger. There was a great sigh of relief and we all thanked God for answering our prayer.

Prayer is usually a reading skill meaning reading the prayers written in a prayer book. It can also be a memory skill where prayers learned by heart is articulated in spoken words. Of course, sometimes we pray without any books or without any memory skills and even then there is a tendency to say the same sort of prayers in an automatic manner. True prayer should be a dialogue between people and God. We say what we have to say to God, and wait patiently for a response. This takes time, and cannot be done in a rush, and very often this takes place in private. Our minds should become focused on God with absolute concentration, and very often in silence. It requires proper preparation. Prayer habits can follow certain routines, but actual prayer itself cannot be routine. This is because our living circumstances changes from day to day, and our needs vary from day to day as well. Between, 28 July 1997 and 4 August 1997, we were engaged in continuous prayer. This included repentance of all the sins we had committed and forgiving everyone who had offended us in some way or another.

True prayer should be a dialogue between people and God and it is very often this takes place in private. Our minds should become focused on God with absolute concentration and very often in silence.

### My Golgotta

Of course 4 August 1997, was a very serious day in the life of my son Suraj. He was rescued from the gates of heaven by the power of God. Following this he was nursed in rocking bed. This bed had the facility to oscillate the mattress part of the bed from left to right to give some movement to the body. To prevent the body rolling in the bed it was important to fix the body to the mattress. This was done by separating the legs apart by polythene type material, and the arms were kept away from the trunk of the body again by polythene material. The head was fixed using clamps on either side of the head. He had the ventilation tube going in to his throat. He had another tube going in to this stomach to aspirate any gastric juices so that he will not regurgitate this and inhale it by mistake Another tube was there to drain the urine from his urinary bladder. There were 4 tubes inserted in to the right side of the chest at various levels to drain fluid and air from the right pleural space. There was 1 chest tube inserted in to the left side of the chest to do the same thing from that area. Altogether there were about 17 bottles containing various medicines hanging up in the air over his bed, and these medicines were given to him by intravenous drips. In addition to this his cardiac functions were monitored constantly by the chest leads applied to his chest.

Suraj was not responding to the treatment he had. I did ask the question, "Why Lord you have forsaken me?"

### Intense Frustration

There was no significant improvement in the condition of Suraj from 5 August. When there was no improvement it frustrated us. When there was news of slight improvement it caused a great deal of excitement and joy. when there was news of slight deterioratioon that sent a shock of thunder in our hearts.

Within a short time the story of Job came to my mind. Of course, Satan had the permission to test Job, and he had numerous difficulties. At one stage his own wife advised him to forsake God. He replied why he should not accept trouble from God if he could accept goodness from him. In spite of all the troubles he had, his faith in God continued.

### Evita Ventilator and Nitric Oxide

On 13th August, Dr Davies contacted a company in Ottawa knowing that this company had a new machine for the treatment of patients who are critically ill. This ventilator had the additional facility to deliver nitric oxide along with oxygen to the lungs. Nitric oxide is a Vasodilator medicine that could dilate the plumonary arteries and veins and hopefully this will increase the oxygenation of the blood.

On Friday 15 August 1997, the special machine from Ottawa reached Hamilton General Hospital, and this machine was installed and it reached the operational stage.

Fortunately, the Nitric oxide treatment through a EVITA ventilator began to produce some improvement in the condition of Suraj. We felt relieved to some extent. Prior to that I felt on certain occasions that God was distant, and perhaps in heaven itself. I asked God why you remain in distance when I am in trouble. When I noticed the improvement I once again realised that God was with us all the time, and he never abandoned us. Suddently once again I realised that God did not forsake us, but it was me who did not have the awareness of his presence nearby.

**Threat of Antibiotics Resistant Bacteria**

The improvement of the condition of Suraj continued gradually and slowly. He could be released from the special air bed where his body was literally clamped to the mattress. This particular bed allowed free movement of air inside the mattress preventing any bed sores, and at the same time allowing sufficient movement of the body on the mattress itself to prevent any further damage to the body. The dose of nitric oxide could be reduced from Tuesday 19 August 1997. Doctors could take one of the drains from the right side of the chest well. Further progress was noticed by 21st August, when Doctors expressed the view that Nitiric oxide treatment can come to an end in short time. This was at about 10 am. Unfortunately, by 2.00 pm a new problem occurred. A patient who was nursed in a bad very close to the bed where Suraj was nursed had an infection by antibiotic resistant bacteria. This bacteria can spread by body contact. If a patient gets this infection there is no antibiotic available to cure the infection. It was like getting small pox infection in the olden days. Immediately the patient who had the infection was taken away to an area of isolation. They realised that Suraj was exposed to this infection but did not know whether he had the actual infection or not. Various specimens were collected from his body for culture and testing. We were told that it would take 3 days before the results of the tests become available. Once again we were in real trouble - this time it was potential trouble rather than real trouble.

**"My Grace is sufficient for you "**

2 Corinthians 12:9

These words came to my special attention once again. Paul had a health problem and he made a medical diagnosis to this health problem, "a thorne in my flesh" - maybe a disease known in those days or the description of a symptom. Paul made a second and spiritual diagnosis to his problem that was "a messenger of Satan, to torment me" This was probably his understanding of the origin of his physical illness. Paul went through a spiritual route for the remedy of his physical illness by pleading with the Lord to take his prblems away from his, three times. In reply to this the Lord replied to Paul, "My grace is sufficient for you, for my power is made perfect in weakness" Paul reacted to this by saying "For when I am weak I am strong".

The 3 day waiting to get the results of the blood, sputum, and urine cultures to know whether Suraj had antibiotic resistant bacterial infection were anxious and apprehensive periods in my life. The other patient who had the infection died We had to wear protective gloves, face masks, and gown when we went to the Intensive Care Unit to visit Suraj. Fortunately he did not know what was happening as he was deeply sedated by medicines. His muscles were paralysed by medicines as well to reduce oxygen demand of the body. He was still on a ventilator. We remained in deep meditation, prayer and hope that the grace of the Lord Jesus will save us. On 24th August, 2.00 pm we received the results of all the investigations It became clear that my son was not infected by antibiotic resistant bacteria.

## Turning point Treatment

Once again we were out of another crisis Suraj was not in a "critical stage" yet, he continued to be in the dangerous situation . We continued in prayer meditation and lent which we started in 4th August 1997. We began to see light at the end of the tunnel. Doctors were in a position to reduce the percentage of oxygen going into the lungs as well, and even then the oxygen saturation in the blood remained good. On 26th August, Dr Christine Bradley took charge of the treatment of Suraj. She monitored his response to treatment very carefully and made further reductions in the force of air that is going through the ventilator and in the percentage of oxygen in the air going to the lungs. On 28th August, Dr Bradley decided to take Suraj off the ventilator. This decision was carried out at about 1.30 pm in the presence of a large number of hospital Intensive care unit staff. Fortunately, Suraj could continue to breath normally without the aid of the ventilator. This was a great relief. However, he continued to have broncopleural fistula, and so about 25 per cent of the air that was going into the lungs was escaping through the chest wall, through the tubes that were insrted into the chest wall. If this remained without change it required further investigations, and probably further surgery.

As time went on, the air leak from the chest decreased in severity, and doctors were able to pull out the tubes which were inserted into the chest to drain fluid and air from the lungs. There was an increased confidence among the doctors that form now on his recovery will proceed smoothly without much interruptions. Suraj, lost a lot of weight. His body was very weak. With appopriate nourishment and physiotherapy he will be able to regain the body weight. His voice was very weak and in audible. This was due to damage to his vocal cord [sound box]during the prolnged period when he had an endotracheal tube inside his throat. As time goes on the vocal cords will heal, and we hope that he will be able to speak normally. Suraj, was known a miracle boy in the hospital in Canada where he contiues his treatment.

**If the Chairman of a large company negotiates a good contract with a government or other institutions the benefit of the contract will go to shareholders or the employees of that company - even though the shareholders or employees may not have negotiated that contract themselves. In the same way Jesus prayed to our Father in Heaven when he said "Father, forgive them for they do not know what they are doing". The benefit of that prayer gives us the freedom from tyranny of sins even now.**

## Grace of the Lord

I thought I knew what grace was but suddenly I realised that I did not understand what was meant by grace. What does it mean? How do we get it? When will we get it? How do we know that we have received grace? I had so many questions on the subject of grace. The only book I had with me was the Holy Bible and I began to read the Bible to study the meaning of grace.

Paul wrote to Ephesians 2:8 that "For it is by grace you have been saved, through faith, not by works, so that no one can boast" We are all sinners, and freely by his grace God can justify our sins. This is possible only if we know our Lord "Man who loves God is known by God" 1Corinthians 8:3 If the Chairman of a large company negotiates a good contract with a government or other institutions the benefit of the contract will go to shareholders or the employees of that company - even though the shareholders or employees may not have negotiated that contract themselves. In the same way Jesus prayed to our Father in Heaven when he said "Father, forgive them for they do not know what they are doing". The benefit of that prayer gives us the freedom from tyranny of sins even now. The righteousnes from God comes through faith in Jesus Christ to all who believe [Romans 3:22] It is important to have this faith to receive the righteousness. It is better than receiving benefit from the company where we have the shares. The righteousness which we achieve by the forgiving love of Jesus helps us to receive the grace.

It is important that we should surrender ourselves totally to God, and depend on him entirely to enjoy grace to its maximum benefit. John 15: 4, " Remain in me and I will remain in you" When God is prepared to take total responsibility of caring for us why should we reject that offer, and spoil the opportunity by insisting that we should have at least paritial control? What is the point in saying we trust the driver of a car, when we are holding our hands on the steering wheel? If we trust in God ,and remain in him we will feel free of burden, and have

peace of mind, and we will not be afraid of any things. Total surrender to God and total dependence on him will enable us to experience His amazing Grace.

I am aware of the fact that a large number of friends and relatives in different parts of the world prayed for Suraj's life and health along with his family. I am grateful to all those who prayed. I wrote the following letter to the Headmaster, teachers, and Students of the school where Suraj studies. "Glory to God. The Living Lord listened to our prayers and pleadings and answered by retaining the life in Skaria, and is in the process of giving his health back. The Living Lord did not leave us as orphans in a foreign country - Canada, and had made plenty of provisions to meet all our needs even before we requested for it". Indeed Jesus fulfilled his contract with us that he will not leave us orphans. All those who joined us in prayers can be absolutely certain that the living Lord listened to our prayers and responded to it. In one way or another all helped for this miracle occur.

### " Return to England"

Suraj was brought to England by Air Ambulance Canada on the 19 September 1997, and was admitted to St. James's University Hospital for further treatment. Lot of people who prayed for him came to hospital to withess the result of their prayers and vigil. His recovery in the hospital was very fast indeed and he was discharged from the hospital on 3 October 1997, with the advice to continue futher treatment as a day patient and later on as a out patient. Suraj will soon be in a position to return to his School, and lead his normal life.

### Grace Received

The recovery of Suraj is indeed a miracle, achieved only by the grace of the Living God in response to the prayers of a very large number of people. Throughout this experience we realised that God was with as he promised to be our Immanuel". Now what Job meant when he said, "My ears had heard of you, but now my eyes have seen you". I am beginning to understand what Paul meant when he wrote, " For it is by Grace you have been saved, through faith, not by works, so that no one can boast " The very best I can do for those who joined us at the time of our crisis in our life, and for those who prayed for us is to wish that the very last sentence in the Holy Bible will be fulfilled in their life, " The grace of the Lord Jesus be with God's people Amen".





## ബൈബിൾ പഠനം

ഫാ. ഒ. പി. വർഗീസ്

ചോദ്യങ്ങൾ (St. John. 2, 3, 4)

(1) കാനാ എന്നതിന്റെ സുറിയാനി പദം എന്ത്?

(2) മാതാവിന്റെ മദ്ധ്യസ്ഥതയാൽ കർത്താവ് പ്രവർത്തിച്ച അത്ഭുതം ഏത്?

(3) വെള്ളം വീഞ്ഞാക്കിയത് യേശുവിന്റെ എത്രാമത്തെ അത്ഭുതമാണ്?

(4) ഈ അത്ഭുതത്തിലൂടെ യേശുവിന്റ മഹത്വം വെളിപ്പെടുത്തി എന്നുപറയുന്നു. എന്താണ് ഈ മഹത്വം?

(5) ഈ സുവിശേഷത്തിൽ കർത്താവ് എത്ര പെസഹ പെരുന്നാൾ സംബന്ധിച്ചു എന്നാണ് പറയുന്നത്?

(6) യെരുശലേം ദേവാലയത്തിൽ എവിടെ വച്ചാണ് ബലിമൃഗങ്ങളേയും പ്രാക്കളെയും വിറ്റിരുന്നത്?

(7) എത്ര വർഷംകൊണ്ടാണ് യെറുശലേം ദേവാലയം പണിതത്?

(8) കർത്താവിന്റ ദേവാലയശുദ്ധീകരണത്തിലൂടെ നമുക്ക് പഠിക്കുവാനുള്ള പാഠങ്ങൾ എന്തൊക്കയാണ്?

(9) കർത്താവിന്റ കബറടക്കത്തിന് യൗസേഫിന്റെകൂടെ മറ്റൊരാൾക്കൂടിയുണ്ടായിരുന്നു. അതാര്?

(10) വീണ്ടും ജനനം ഏത് കൂദാശയിലൂടെ സംഭവിക്കുന്നു എന്നാണ് ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നത്?

(11) ദൈവത്തിന് ലോകത്തോട് അതിരില്ലാത്ത സ്നേഹമാണുള്ളത് എന്ന് കാണുന്നു. അതിന് തെളിവായ വാക്യം എഴുതുക.

(12) യോഹന്നാൻ എവിടെ വച്ചാണ് സ്നാനം കഴിപ്പിച്ചിരുന്നത്?

(13) എങ്ങനെയാണ് നിത്യജീവൻ പ്രാപിക്കുന്നത്?

(14) ആരാണ് ശമര്യർ?

(15) യേശു നൽകുന്ന 'ജീവജലം' എന്നതുകൊണ്ട് അർത്ഥമാകുന്നത് എന്താണ്?

(16) യേശു ഗലീലായിൽ ചെയ്ത രണ്ടാമത്തെ അടയാളം എത്?

ഡിസംബർ ലക്കത്തിലെ എല്ലാ ചോദ്യങ്ങൾക്കും ശരിയായ ഉത്തരം എഴുതി അയച്ചവർ

1) Mrs. Alice Abraham, 19, N.S.R Road, COIMBATORE - 641 011

2) Thankamma Eapen, Charummottil House, Niranam P.O.,



## For Favours Received





ഒരു വിശ്വാസി



ഒരു വിശ്വാസി, മാവേലിക്കര



ഒരു വിശ്വാസി, മുളക്കുഴ

## ശതാഭിഷിക്തനാകുന്ന

# 'ഓതറ തിരുമേനി' അഥവാ

## പ: ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ

ഫാ. ജോർജ്ജ് കോശി യു. എസ്. എ

മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി ജനുവരി 30-ന് എൺപത്തിനാലാം വയസ്സിലേയ്ക്ക് പ്രവേശിച്ചു. ആയിരം പൂർണ്ണചന്ദ്രന്മാരെ ദർശിക്കുന്ന ശതാഭിഷേക ശോഭ ആ മുഖകാന്തിയ്ക്ക് പ്രത്യേക ഗാംഭീര്യം പകരുന്നു. മാനവരാശിയ്ക്കുവേണ്ടി ദൈവത്തിന്റെ ഈ മനോഹര ദാനത്തെ നന്ദിപൂർവ്വം സ്മരിക്കുവാൻ 'മലങ്കരസഭ' ഒരു ശതാഭിഷേക സ്മരണിക അണിയിച്ചൊരുക്കുകയാണ്. സ്മരണികയുടെ ഒരു മുന്നാസ്വാദനമായി ഫാ. ജോർജ് കോശിയുടെ ലേഖനം ഇവിടെ നറുമണം പരത്തുന്നു.

\- പത്രാധിപർ

ഓർമ്മവച്ചനാളിൽ ഈ ലേഖകന്റെ മനസ്സിൽ ഉടലെടുത്ത മഹാപുരോഹിതചിത്രം ഓതറത്തിരുമേനിയുടെതാണ്. (ഓർത്തഡോക്സ് സഭയ്ക്കു ഓതറത്തിരുമേനിമാർ ഇന്നു മൂന്നുണ്ട്. കോട്ടയം ഇടവകയുടെ അഭി: ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായും ചെങ്ങന്നൂർ ഇടവകയുടെ അഭി: തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുമാണ് മറ്റു ഇരുവർ; ഈവാനിയോസ് തിരുമേനി ജന്മംകൊണ്ടും അത്താനാസിയോസ് തിരുമേനി കർമ്മംകൊണ്ടും. ചെങ്ങന്നൂർ മെത്രാസനാദ്ധ്യക്ഷന്റെ വാസസ്ഥലം ഓതറ ദയറയാണല്ലോ). അമ്മ പെറ്റതല്ല, അവതാരമാണ് തിരുമേനിമാർ എന്നതായിരുന്നു അന്നത്തെ എന്റെ കുരുന്നുമനസ്സിലെ ചിന്ത. അമ്മ പെറ്റതാണെങ്കിലും അവതാരംപോലെ ഇന്നും മനസ്സിൽ പൂജിക്കുന്ന തിരുമേനിമാർ കാലം ചെയ്തവരിലും കാലികമായി ജീവിക്കുന്നവരിലുമുണ്ട്. യെരമ്യാ യേയും ശമുവേലിനെയും പോലെ ഉദരത്തിൽവച്ചു തന്നെ തെരഞ്ഞെടുക്കപ്പെട്ടവരാണ് പരിശുദ്ധ പിതാക്കന്മാർ എന്നാണല്ലോ നമ്മുടെ പ്രാർത്ഥനയും.

ഉയരമൊത്തിരിയുള്ള, ഉദയസൂര്യന്റെ കിരണങ്ങൾ വദനത്തിൽ പ്രസരിക്കുന്ന വെളുത്തു തുടുത്ത മുഖത്തു കറുത്ത നീണ്ട ദീക്ഷനിറഞ്ഞ മാത്യൂസ് മാർ കൂറിലോസ് എന്ന ഓതറ ദയറായിലെ തിരുമേനി മനസ്സിൽ കുടിയേറിപ്പാർത്തിട്ടു കാലങ്ങളുടെ നീണ്ടകാതങ്ങൾ വളരെ കഴിഞ്ഞിരിക്കുന്നു. ആ തിരുമേനി ഇന്നു പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനാണ്. പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനാധിപനാണ്. വെളുത്തു ചുവന്ന മുഖത്തെ കറുത്ത മീശ കാലം അപഹരിച്ചു. പക്ഷേ, പകരം നല്കിയതു സെഹിയോൻ മലമേൽ പൊഴിയുന്ന ഹെർമ്മോൻ മഞ്ഞുപോലെയുള്ള വെളുത്തു ദീപ്തമായ ദീക്ഷയും.

പിതാവാം ദൈവത്തിനു രൂപമില്ല; ഭാവമില്ല. യഹോവയുടെ പ്രതിമപണിയരുതെന്നുള്ള പത്തു പ്രമാണങ്ങളിൽ പ്രധാനവും, തന്മൂലമാണ് പിതാവാം ദൈവത്തിന്റെ ചിത്രം വരയ്ക്കുന്നതും



രൂപം ചമയ്ക്കുന്നതും പാതകമാണെന്നു പല പണ്ഡിതവരേണ്യരും പറയുന്നതും പഠിപ്പിക്കുന്നതും. പക്ഷേ, പിഞ്ചുകുഞ്ഞുങ്ങളുടെ മനസും മനോഭാവമുള്ള വിമലഹൃദയർ പിതാവാം ദൈവത്തെ വിളിച്ചു പ്രാർത്ഥിക്കുമ്പോളും ധ്യാനിക്കുമ്പോളും അദൃശ്യനായ ദൈവത്തിന്റെ ദൃശ്യരൂപം ദൃഷ്ടികൾക്കുമുമ്പിൽ എത്തിയിരിക്കും. സ്വർഗ്ഗസ്ഥ പിതാവേ എന്നു വിളിക്കുമ്പോൾ നല്ലവനായ ഒരു പിതാവിന്റെ ചിത്രമല്ലേ മനസ്സിലും ശിരസ്സിലും പതിഞ്ഞുനിറയുന്നത്?

രൂപരഹിതനായ പിതാവാം ദൈവത്തിന്റെ രൂപമാണു തിരുമേനിയെ കാണുമ്പോൾ ഓർമ്മയിൽ ഓടിയെത്തുന്നതെന്നു നിറഞ്ഞ അറിവും നിർമ്മല ഹൃദയവുമുള്ള ഒരു വൈദീകൻ പ്രസംഗിച്ചതോർക്കുന്നു. ഈ 'കല്പന ലംഘനം'നടത്തിയതു കത്തോലിക്കാ സഭാംഗമായ ഒരു ഉത്തമ വൈദീകനാണ്. കുറേനാൾ മുമ്പു തിരുമേനിക്കു വിദേശത്തുവച്ചു നല്കിയ സ്വീകരണത്തിലാണു ഉള്ളിലുള്ള വികാരം അദ്ദേഹം ഉറക്കെപ്പറഞ്ഞത്. അതു അറിവും കഴിവുമുള്ള ഒരു വൈദീകന്റെ വിലയിരുത്തലായിരുന്നുവെങ്കിൽ നിഷ്ക്കളങ്കയായ ഒരു നാടൻ തള്ള തിരുമേനിയുടെ ചിത്രം കണ്ടു ഈയുള്ളവനോടു സാക്ഷിച്ചതു, ബാവയെ കണ്ടിട്ടു ആകാശത്തിലുള്ള ബാവായായി തോന്നുന്നുവെന്നാണ്.

നാണുപിള്ള എന്നൊരു നല്ല നായർ എന്റെ നാട്ടിലുണ്ടായിരുന്നു. മരിച്ചുപോയിട്ടും മറക്കാനാവാത്ത മനുഷ്യനാണ് അദ്ദേഹം. ഈ ലേഖകൻ പട്ടത്വത്തിന്റെ പ്രഥമപടിയിലേക്കു പ്രവേശിക്കുമ്പോൾ തന്റെ വകയായിരിക്കും അംശവസ്ത്രങ്ങൾ എന്നു പണ്ടേ വാഗ്ദാനം ചെയ്യുകയും അതു പാലിക്കുകയും ചെയ്തുകൊണ്ടു മാത്രമല്ല നാണുപിള്ള നല്ല മനുഷ്യനായത്.. ഭഗവദ്ഗീതയും വേദപുസ്തകവും അദ്ദേഹം നന്നായി പഠിച്ചു. ഹൈന്ദവധർമ്മസംഹിതയും ക്രൈസ്

തവവിശ്വാസവും ഗ്രഹിക്കാൻ ശ്രമിച്ച വിജ്ഞാനദാഹിയായിരുന്നു അദ്ദേഹം. ഓർത്തഡോക്സുകാർ വളരെ ചുരുക്കമുള്ള സ്ഥലമാണെങ്കിലും അവരുടേയും ഏറെയുള്ള മാർത്തോമ്മാക്കാരുടേയും മറ്റുസഭാവി ഭാഗങ്ങളുടേയും വിശ്വാസ വിത്യാസങ്ങളും ഭിന്ന പാരമ്പര്യങ്ങളും ആ വിശ്വാസങ്ങളിൽപ്പെട്ട പലരേക്കാളും തിട്ടവുമുണ്ടായിരുന്നു. പക്ഷേ പഠനകാലത്തു വേദപഠനക്ലാസ്സിലും മറ്റും ഹൈന്ദവ വിശ്വാസത്തെ പഴിച്ചും പരിഹസിച്ചും ധ്വരമാരും അവരുടെ വിശ്വാസം അനുകരിച്ചവരും മതവിശ്വാസം പ്രചരിപ്പിക്കുവാൻ ശ്രമിച്ചതിനാണു പിള്ളയിൽ ക്രൈസ്തവരെക്കുറിച്ചു അല്പമൊക്കെ അവജ്ഞയും അതിലേറെ മുൻവിധികളും വിതച്ചിരുന്നു. 'അതിരാവിലെ തിരുസന്നിധി' അണയുന്ന സത്യക്രിസ്ത്യാനികളുടെ സ്തുതി സ്തോത്രശബ്ദങ്ങളാണു അദ്ദേഹത്തെ പ്രഭാതത്തിൽ ഉണർത്തിയിരുന്നത്. അവരിൽ ചിലർ അർദ്ധരാത്രിയിൽ സൂത്രത്തിൽ അതിരുമാന്താൻ മടിക്കുന്നില്ലെന്നുള്ള പരാതി പരിഭവത്തോടു പറഞ്ഞിരുന്നതു നേരൊ നേരംമ്പോക്കോ എന്നറിയില്ല. സ്വന്തം അതിരിലെ അനുഭവമാണു അതുപറയിക്കുന്നതെന്നുള്ളതാണ് അദ്ദേഹത്തിന്റെ മറുപടി. ക്രിസ്ത്യാനിക്കൂട്ടായ്മകളുടെ സാക്ഷിപറച്ചിലിനു സാക്ഷ്യം വഹിക്കാൻ പലവുരു അദ്ദേഹത്തിനു അവസരം ലഭിച്ചിട്ടുണ്ട്. സാക്ഷിപറച്ചിലുപോലും നേരല്ല, പെരുത്തനുണയാണെന്നു സാക്ഷിപറഞ്ഞിട്ടുള്ളവരുടെ നേരെ നോക്കി പിന്നീടു പറയുവാൻ അദ്ദേഹം മടിച്ചിരുന്നില്ല.

'ഓതറ അച്ചനാ'യി അറിയപ്പെട്ട നാൾമുതൽ തിരുമേനിയെ നാണുപിള്ളയ്ക്കു നല്ലവണ്ണമറിയാം. അരനൂറ്റാണ്ടിലേറെക്കാലം പടർന്നു നില്ക്കുന്ന പരിചയമാണത്. പൊരിവെയിലത്തു വരട്ടാറ്റിലെ മണൽ തൂമ്പാത്തുമ്പിൽ കോരിയെടുത്തു കൊട്ടകളിൽ നിറച്ചു ഓതറ ദയറാപണിയുന്നതിനു പാടുപെട്ട ആ പാതിരി നാണുപിള്ളയ്ക്കു ദിവ്യദേഹമാണ്. നാണുപിള്ളയുടെ നാക്ക് ഈ മാത്യൂസച്ചന്റെ (അന്ന് അദ്ദേഹത്തിന്റെ നാമം അതായിരുന്നല്ലോ) കാര്യം പറയുമ്പോൾ നല്ല വാക്കുകൾ കൊണ്ടുനിറയും. കൂറിലോസ് തിരുമേനിയെ അദ്ദേഹം വർണ്ണിക്കുന്നതു നൂറുനാവുകൾകൊണ്ടാണ്. അദ്ദേഹത്തിനു തിരുമേനി 'തിരുമേനി' തന്നെ. പേരിൽ മാത്രമല്ല പൊരുളിലും. അക്ഷരത്തിൽ മാത്രമല്ല ആകാരത്തിലും. നസ്രായനായ യേശുവിന്റെ നല്ലൊരു സാന്നിദ്ധ്യമായിട്ടു മാത്രമാണ് അദ്ദേഹം തിരുമേനിയെ സ്മരിച്ചിരുന്നതും തിരുമേനിയെക്കുറിച്ചു സാക്ഷിച്ചിരുന്നതും. ഇതു അദ്ദേഹത്തിനു വേദശാസ്ത്രം പകർന്ന ജ്ഞാനമല്ല. മറിച്ചു അനുഭവം നല്കിയ അറിവാണ്.

**തിരുമേനിയെ അദ്ദേഹം വർണ്ണിക്കുന്നതു നൂറുനാവുകൾകൊണ്ടാണ്. അദ്ദേഹത്തിനു തിരുമേനി തിരുമേനി തന്നെ. പേരിൽ മാത്രമല്ല പൊരുളിലും. അക്ഷരത്തിൽ മാത്രമല്ല ആകാരത്തിലും. നസ്രായനായ യേശുവിന്റെ നല്ലൊരു സാന്നിദ്ധ്യമായിട്ടു മാത്രമാണ് അദ്ദേഹം തിരുമേനിയെ സ്മരിച്ചിരുന്നതും തിരുമേനിയെക്കുറിച്ചു സാക്ഷിച്ചിരുന്നതും.**

മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ കാതോലിക്കാ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടതിനേത്തുടർന്നു അദ്ദേഹം വികാരിയായിരുന്ന മംഗലം സെന്റ് ജോർജ് ഇടവക ഒരു സ്വീകരണമൊരുക്കി. നാടും നാട്ടാരും ചുറ്റുമുള്ള അയൽക്കാരും ഒത്തുചേർന്നതുകൊണ്ടു അതു അതിഗംഭീരമായിരുന്നു. നാട്ടിൻപുറത്തെ നഗരസമാനമാക്കിയ അത്യുജ്വലസ്വീകരണം ഏറ്റുവാങ്ങി മണ്ണിനേയും മനുഷ്യരേയും സ്ലീബായുയർത്തി അനുഗ്രഹിച്ചു ഹംസരഥത്തിലെ സിംഹാസനത്തിൽ ഇരുന്നു തിരുമേനി നീങ്ങുകയാണ്. നിരത്തിൽ മാത്രമല്ല വീഥിയുടെ ഇരുവശങ്ങളിലും ജനാവലി നിറഞ്ഞുനിന്നിരുന്നു. ആ അഭൂതപൂർവ്വമായ ആരവത്തിനിടയിൽ ഒരുവശത്തു വടിയുംകുത്തി വയോവൃദ്ധനായ നാണുപിള്ളയുമുണ്ട്. പുരുഷാരത്തിനിടയിൽ പണ്ടേ പരിചിതമായ മുഖം കണ്ടു രഥം നിർത്തുവാൻ തിരുമേനി ആജ്ഞാപിച്ചു. നാണുപിള്ളയെ കൈ ചൂണ്ടി അദ്ദേഹം അരുകിൽ വിളിപ്പിച്ചു. രഥത്തിലെ പീഠത്തിൽനിന്നു തിരുമേനി എഴുന്നേറ്റു നാണുപിള്ളയെ മാറോടണച്ചു ആശ്ലേഷിച്ചു. കണ്ടുനിന്നവരെ ആ കാഴ്ച രോമാഞ്ചമണിയിച്ചു. നാണുപിള്ളയുടെ മുഖത്തുനിന്നു കവിഞ്ഞൊഴുകിയ സന്തോഷത്തിന്റെ കണ്ണുനീരാൽ തിരുമേനിയുടെ കറുത്ത കുപ്പായം കുതിർന്നു. വൃദ്ധനായ ശെമവോന്റെ സംതൃപ്തിയോടെയാണു നാണുപിള്ള നാടുവിട്ടു പരലോകത്തേക്കു യാത്ര യായത്.

തിരുമേനിയുടെ അപദാനങ്ങൾ അപഗ്രഥിക്കാനോ അക്ഷരത്തിലാക്കാനോ ആഗ്രഹിക്കുന്നില്ല. നൂറുകണക്കിനു അവ നിരത്തിവയ്ക്കാനുണ്ട്. രണ്ടു നുറുങ്ങുകാര്യങ്ങൾ ആ വ്യക്തിത്വത്തിലേക്കു എത്തിനോക്കാൻ മാത്രം ഇവിടെ കുറിക്കുന്നു.

മെത്രാസനവിഭജനം മേല്പട്ടക്കാർ ഉൾപ്പെടെ ഏവർക്കും ഇഷ്ടമാണ്. സ്വന്തം ഭദ്രാസനത്തിലെ പള്ളികളിൽ തൊടരുതെന്നു മാത്രം. ഭദ്രാസന അതിരിനു അപ്പുറത്തും ഇപ്പുറത്തുമാകാം. അതിരെ തൊട്ടാൽ മട്ടുമാറും. അവകാശമില്ലാത്ത പള്ളിക്കുവേണ്ടി പിടിവാശിയോടെ പിടിച്ചുനിന്നവരും ഭദ്രാസന വിഭജനത്തിനെതിരേ പടപൊരുതിയവരും സഭാചരിത്രത്തിന്റെ

പഴയ ഭാഗമല്ല, സഭയുടെ അഭിമാനഭാജനങ്ങളായ, ആരാധ്യരായ പലരും ആ നിരയിലുണ്ട്.

1970-കളുടെ മദ്ധ്യത്തിൽ നാട്ടിലും മറുനാട്ടിലുമുള്ള മെത്രാസനങ്ങളിൽ ചിലതു വിഭജിക്കുവാൻ മാനേജിംഗ് കമ്മറ്റി നിശ്ചയിച്ചു. സുന്നഹദോസിൽ വിഷയം വന്നു. ആ വിഭജനം ഏറെ ബാധിക്കുന്നതും ബന്ധിക്കുന്നതും മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്തയെയാണ്. വലിയ പള്ളികൾ വളരെകുറവും ചെറിയപള്ളികൾ വളരെ കൂടുതലുമുള്ള കൊല്ലം ഭദ്രാസനം വിഭജിച്ചു കൊല്ലം, തിരുവനന്തുപരം എന്നീ രണ്ടു ഭദ്രാസനങ്ങളാക്കണമെന്നാണു തീരുമാനം. തിരുമേനിയുടെ പ്രതികരണം അനുകൂലമാകുമോയെന്നുള്ള ആശങ്ക പലർക്കും ഇല്ലാതില്ല. വിഷയം ചർച്ചയ്ക്കെടുത്തപ്പോൾ മുൻപന്തിയിൽ തിരുമേനിയുണ്ട്. "ഏതുവിധത്തിലും വിഭജിച്ചോ, സുന്നഹദോസിന്റെ നിശ്ചയം എന്റെ നിശ്ചയം" അതായിരുന്നു തിരുമേനിയുടെ ശക്തമായ അഭിപ്രായം. പലസ്ഥാപനങ്ങളും ഭദ്രാസനാതിർത്തിക്കുള്ളിൽവച്ചു പച്ച പിടിപ്പിച്ച ഭദ്രാസനാദ്ധ്യക്ഷന്റെ വിശാലമനസ്ഥിതി അനുപമമായി പലർക്കും തോന്നിയെങ്കിൽ അത്ഭുതത്തിന വകാശമില്ല.

1993-ൽ ബാവാ തിരുമേനി നേത്രചികിത്സക്കായി അമേരിക്കയിലെത്തി. അഭിവന്ദ്യ ബർണബാസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഒത്തിരി പട്ടക്കാരും ഒട്ടുവളരെ അയ്മേനികളും ന്യൂയോർക്കിലെ കെന്നഡി എയർപോർട്ടിൽ അദ്ദേഹത്തെ സ്വീകരിക്കുവാൻ സന്നിഹിതരായിരുന്നു. ഒരോരുത്തരായി തിരുമേനിയെ സമീപിച്ചു കൈമുത്തി. ഈ ലേഖകന്റെ ഊഴമായപ്പോൾ സ്വന്തം പേര് പറഞ്ഞാണ് കൈമുത്തിയത്. അദ്ദേഹം കാഴ്ചക്കുറവിന് വൈദ്യസഹായം തേടിയാണു വന്നിരിക്കുന്നത്. ഒരു വ്യാഴവട്ടക്കാലത്തിനുശേഷമാണ് തിരുമേനിയെ കാണുന്നത്. മുഖത്തും ആകാരത്തിലും ഒട്ടേറെ മാറ്റങ്ങൾ അകന്നുനിന്ന കാലഘട്ടം വരുത്തിവച്ചിരിക്കുന്നു. നേരം നന്നായി ഇരുട്ടിയിട്ടുണ്ട്. നല്ല വെട്ടം കമ്മിയും, തിക്കും തിരക്കും ഒപ്പം കാഴ്ചക്കുറവുകൊണ്ടും ആളെ മനസ്സിലാക്കാൻ പ്രയാസമായിരിക്കുമെന്നു കരുതിയാണു പേരുപറഞ്ഞു കൈമുത്തിയത്.

പിറ്റേ ദിവസം അതിരാവിലെ ഞെട്ടിയുണർന്നതു ഫോൺ ബെല്ലടി കേട്ടുകൊണ്ടാണ്. എടുത്തപ്പോൾ മറ്റേ അറ്റത്തു മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ. ഭക്തി ആദരവുകളോടെ കാതുകൂർപ്പിച്ചു. സ്നേഹസ്വരത്തിലാണെങ്കിലും ശ്രവിച്ചതു ശബ്ദമുയർത്തിയ ശാസനയാണ്. പിച്ചവച്ചു നടന്ന കാലംമുതൽ അറിയാവുന്ന അച്ചൻ പേരു പറഞ്ഞു പരിചയപ്പെടുത്തിയതിലുള്ള പരാതിയും പരിഭവവുമായിരുന്നു ആ പരിശുദ്ധ പിതാവ് ചൊല്ലിയതുമുഴുവനും. ആടുകളെ മറക്കാത്ത ഉത്തമ ഇടയരിൽ ഒരുവനായി ആ അത്യുന്നത പിതാവിനെ മനസ്സിലുറപ്പിക്കുവാൻ ആ സംഭവവും അവസരമൊരുക്കി.

**ഉയരത്തിൽ ദൃഷ്ടികൾ പതിപ്പിച്ചിരിക്കുന്ന തിരുമേനിക്കു വഴിയും വഴികാട്ടിയും പരിശുദ്ധറൂഹായെന്ന പരമനായകനാണ്. തന്മൂലം താഴേയ്ക്കു നോക്കുമ്പോൾ കൊടുങ്കാറ്റു കാണുമെങ്കിലും ചായക്കോപ്പയിലെ കൊടുങ്കാറ്റാണെന്നു അദ്ദേഹത്തിനറിയാം.**

സാധാരണക്കാരായി ചിരപരിചയമുള്ള ചിലരെ അവർ വലിയവരായപ്പോൾ അടുത്തു ചെല്ലാൻ പ്രയാസം തോന്നിയിട്ടില്ലേ? അറിയുകയില്ലെന്നു ഭാവിക്കുകയും പറയുകയും ചെയ്യുമോയെന്നുള്ള ഭയമാണ് ഉള്ളിൽ. കേരളം വിട്ടു നാളികേരത്തിന്റെ മറ്റൊരു നാടായ സിലോണിൽ കുറേനാൾ വസിച്ചതിനുശേഷം നാട്ടിൽ മടങ്ങിയെത്തിയപ്പോൾ വീട്ടുമുറ്റത്തുള്ള തേങ്ങാ കൂട്ടിയിട്ടിരുന്നതു കണ്ടു 'ഇതു എന്നത്തിൻ കായ്' എന്നു ചോദിച്ച വിരുതനെപ്പോലുള്ള ഉന്നതർ ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല. പക്ഷേ, ഉടയതമ്പുരാന്റെ ഉത്തമ പ്രതികങ്ങളായിരിക്കേണ്ട ഉന്നതരിൽ നിന്നു അതുണ്ടാകുമെങ്കിൽ വിഷമം തോന്നും. പേരുചൊല്ലി വിളിക്കുന്ന ഈ നല്ല ഇടയനെ അപ്രകാരമുള്ളവർ അനുകരിച്ചിരുന്നുവെങ്കിൽ!

മലങ്കരസഭയുടെ മഹാനായകനാണ് പ. ബാവാ. ദൈവം നിയോഗിച്ച നേതാവ്. നായകൻ നയിക്കേണ്ടവനാണ്, നയിക്കപ്പെടേണ്ടവനല്ല. നയിക്കപ്പെടുന്ന നായകനെ ഇഷ്ടപ്പെടുന്ന ചോട്ടാ നേതാക്കൾ സമൂഹത്തിൽ കുറവല്ല. സഭയിലും ഉണ്ടായെന്നു വരാം.

അപ്രകാരമുള്ളവരുടെ ഇഷ്ടാനിഷ്ടങ്ങൾ അനുസരിച്ചു നീങ്ങിയില്ലെങ്കിൽ പഴിപറഞ്ഞെന്നിരിക്കും; പരാതികൾ ഉയർന്നെന്നിരിക്കും. പക്ഷേ, ഭയപ്പെടേണ്ട ആവശ്യമില്ല എന്നു ഈ നല്ല ഇടയനറിയാം. അവയെല്ലാം കണ്ടവരും കൊണ്ടവരുമാണ് ഇതിഹാസ പിതാക്കന്മാരായ അദ്ദേഹത്തിന്റെ മുൻഗാമികൾ. ഉയരത്തിൽ ദൃഷ്ടികൾ പതിപ്പിച്ചിരിക്കുന്ന തിരുമേനിക്കു വഴിയും വഴികാട്ടിയും പരിശുദ്ധറൂഹായെന്ന പരമനായകനാണ്. തന്മൂലം താഴേയ്ക്കു നോക്കുമ്പോൾ കൊടുങ്കാറ്റു കാണുമെങ്കിലും ചായക്കോപ്പയിലെ കൊടുങ്കാറ്റാണെന്നു അദ്ദേഹത്തിനറിയാം. തിരമാലകൾ ഉയരുന്നതു കടലിൽനിന്നു കൈയ്യിൽ കോരിയെടുത്ത തിരത്തരികൾ മാത്രമാണെന്നു അദ്ദേഹം മനസ്സിലാക്കുന്നു.



## വൈദീകപട്ടം സ്വീകരിച്ചു



മലങ്കരസഭാ മാസികയുടെ മാനേജിംഗ് എഡിറ്ററും, സെന്റ് ബേസിൽ ഗോസ്പൽ ടീം കൺവീനറുമായി പ്രവർത്തിക്കുന്ന ഡീക്കൻ ടി. എ. ഇടയാടി ജനുവരി 13-ാം തീയതി വയ്യാറ്റുപുഴ സെന്റ് തോമസ് ദേവാലയത്തിൽവച്ച് അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയിൽനിന്നും കശ്ശീശ്ശാപട്ടം സ്വീകരിച്ചു.

## അപേക്ഷകൾ ക്ഷണിക്കുന്നു

സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച് കുവൈറ്റ് ആണ്ടുതോറും നൽകിവരാറുള്ള ജീവകാരുണ്യ ധനസഹായാഭ്യർത്ഥനകൾക്കുള്ള അപേക്ഷകൾ ഇടവക വികാരിയുടേയും അതാതു ഭദ്രാസന മെത്രാപ്പോലീത്താമാരുടേയും ശുപാർശകളോടുകൂടി 1998 മാർച്ചുമാസം 15-ാം തീയതിയ്ക്ക് മുൻപ് കിട്ടത്തക്കവണ്ണം വികാരി, സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച്, **പി. ഒ. ബോക്സ് 5825, സഫാത്ത്, 13059, കുവൈറ്റ്** എന്ന വിലാസത്തിൽ അയച്ചുതരണമെന്ന് താൽപര്യപ്പെടുന്നു. ഈ ധനസഹായം മലങ്കരസഭയിലെ കേരളത്തിലുള്ള എല്ലാ ഭദ്രാസനങ്ങളിലും എത്തിയ്ക്കുവാൻ ഞങ്ങൾ ആഗ്രഹിയ്ക്കുന്നു.

മാനേജിംഗ് കമ്മറ്റിയ്ക്കുവേണ്ടി,
കെ. കെ. തമ്പി
ഹോണററി സെക്രട്ടറി
സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ച് കുവൈറ്റ്

## 3rd Death Anniversary
## 7 - 2 - 1998



**D. JOHN**
Kodanoor Kizhakke Veedu,
Anakulam P.O.,
Channappetta

*Inserted by*
Sorrowing Family

## 64-ാം ഓർമ്മപ്പെരുനാൾ
### ഫെബ്രുവരി 23, 1998
### മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത



ഈ വർഷം വലിയനോമ്പു ദിവസമാകയാൽ ഫെബ്രു 27, 28 തീയതികളിലായിരിക്കും തിരുമേനി കബറടങ്ങിയിരിക്കുന്ന കോട്ടയം പഴയസെമിനാരിയിൽ കൊണ്ടാടുന്നത്.

### മലയാള മനോരമ ചീഫ്എഡിറ്റർ കെ. എം. മാത്യുവിന് പത്മഭൂഷൺ



*റിപ്പബ്ളിക് ദിനത്തോടനുബന്ധിച്ച് വിശിഷ്ഠ വ്യക്തികൾക്ക് രാഷ്ട്രപതി സമ്മാനിക്കുന്ന 'പത്മഭൂഷൺ' ബഹുമതി മലങ്കര ഓർത്തഡോക്സ് സഭാംഗവും, സഭാ മാനേജിംഗ് കമ്മറ്റി, വർക്കിംഗ് കമ്മറ്റി അംഗവുമായ ശ്രീ. കെ. എം. മാത്യുവിന് ലഭിച്ചിരിക്കുന്നു.*

 *'മലങ്കരസഭ'യുടെ അനുമോദനങ്ങൾ* 

പ്രഭാഷണവേദി

# ദൈവത്തിലേക്കു തിരിയുക; പ്രത്യാശയിൽ ആനന്ദിക്കുക

ഡോ. സിബി തരകൻ

സഭകളുടെ ലോകകൗൺസിലിന്റെ (ഡബ്ലിയു. സി. സി) എട്ടാമതു സമ്മേളനം മുഖ്യപഠന വിഷയമായി സ്വീകരിച്ചിരിക്കുന്നത് 'ദൈവത്തിലേക്കു തിരിയുക; പ്രത്യാശയിൽ ആനന്ദിക്ക' (Turn to God and Rejoice in Hope) എന്ന ശ്രദ്ധേയമായ വിഷയമാണ്. 1998 ഡിസംബർ 3 മുതൽ 14 വരെ ആഫ്രിക്കയിലെ ഹരാരെയിൽ കൗൺസിൽ സമ്മേളിക്കുന്നതിനുമുമ്പായി ലോകകൗൺസിലിൽ അംഗങ്ങളായുള്ള സഭകളിൽ ഈ വിഷയം വ്യാപകമായി ചർച്ചചെയ്യപ്പെടണം എന്നാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. അതിനു സഹായകമായി ഒരു പഠനസഹായിയും ഡബ്ലിയു. സി. സി. പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ലോകത്തിലെ വിവിധ സഭകളിലും എക്യുമെനിക്കൽ പ്രസ്ഥാനങ്ങളിലും ഈ വിഷയം ഇന്ന് വ്യാപകമായി ചർച്ചചെയ്യപ്പെട്ടുകൊണ്ടിരിക്കുകയാണ്. സഭകളുടെ ദേശീയ കൗൺസിൽ അടുത്തകാലത്ത് സംഘടിപ്പിച്ച എക്യുമെനിക്കൽ യുവജനസമ്മേളനത്തിന്റെ മുഖ്യ ചിന്താവിഷയവും ഇതുതന്നെ ആയിരുന്നു. കേരളകൗൺസിൽ ഓഫ് ചർച്ചസും ഈ വിഷയത്തെക്കുറിച്ച് കേരളത്തിലെ പ്രധാനപ്പെട്ട 21 കേന്ദ്രങ്ങളിൽ ചർച്ചാ സമ്മേളനങ്ങൾ സംഘടിപ്പിക്കുകയുണ്ടായി.

1948-ൽ ഒന്നാമത്തെ അസംബ്ലി ഹോളണ്ടിലെ ആംസ്റ്റർഡാമിൽ കൂടിയപ്പോൾ പഠനവിധേയമാക്കിയത് 'മനുഷ്യന്റെ ക്രമരാഹിത്യവും ദൈവത്തിന്റെ ക്രമീകരണവും' ( mans disorder and gods design) എന്ന വിഷയമായിരുന്നു.

ഒന്നാം ലോകമഹായുദ്ധത്തിനുശേഷം ലോക രാഷ്ട്രങ്ങൾക്ക് നേരിടേണ്ടിവന്ന തികഞ്ഞ ക്രമരാഹിത്യത്തിന്റെ പശ്ചാത്തലത്തിലായിരുന്നു ഈ വിഷയവും ചർച്ചാവിധേയമായത്. യുദ്ധത്തെ തുടർന്നുണ്ടായ കൊടിയ ദാരിദ്ര്യവും പകർച്ചവ്യാധികളും തൊഴിൽ രാഹിത്യവും അഭയാർത്ഥിപ്രശ്നവുമെല്ലാം രാഷ്ട്രങ്ങൾക്ക് വലിയ വെല്ലുവിളി ഉയർത്തിയ കാലമായിരുന്നു അത്. ദൈവം സൃഷ്ടിച്ചതിനെ മനുഷ്യൻ നശിപ്പിക്കാൻ ശ്രമിക്കുന്നത് ദൈവത്തിനെതിരായ പ്രവർത്തനമായി വ്യാഖ്യാനിക്കുവാൻ ഒന്നാമത്തെ അസംബ്ലിക്ക് കഴിഞ്ഞു. പിന്നീടുനടന്ന അഞ്ച് അസംബ്ലികളും ക്രിസ്തു കേന്ദ്രിതമായ പഠനവിഷയങ്ങൾക്കാണ് (Christo centric themes) ഊന്നൽ നൽകിയത്. ഏഴാമത്തെ അസംബ്ലിയുടെ ചിന്താവിഷയം 'പരിശുദ്ധാത്മാവേ വരിക; എല്ലാറ്റിനെയും നവീകരിക്കുക' (Come Holy Spirit; Renew the whole creation) എന്നതായിരുന്നു. ഈ പ്രപഞ്ചത്തെത്തന്നെ നവീകരിക്കുന്ന തിനുള്ള ആഹ്വാനമായിരുന്നു അത്. പ്രപഞ്ചത്തെക്കുറിച്ചുള്ള പരമ്പരാഗത വീക്ഷണത്തിൽ മാറ്റം വരുത്തുന്നതിനും ചില പാരമ്പര്യങ്ങളെ നിരാകരിക്കുന്നതിനും പുതുതിനെ സൃഷ്ടിക്കുന്നതിനുമുള്ള ആഹ്വാനമായിരുന്നു അത്. ലോകം നേരിട്ടുകൊണ്ടിരിക്കുന്ന പരിസ്ഥിതിപ്രശ്നങ്ങളേയും അത് ആഴത്തിൽ സ്പർശിക്കുകയുണ്ടായി.

'ദൈവത്തിങ്കലേക്കു തിരിയുക; പ്രത്യാശയിൽ ആനന്ദിക്കുക' എന്നതും ക്രിസ്തു കേന്ദ്രിതമോ പരിശുദ്ധാത്മ കേന്ദ്രിതമോ ആയ ഒരു വിഷയമല്ല. അത് ദൈവ കേന്ദ്രിതമായ ( Theocentric) വിഷയമാണ്. 'ദൈവത്തിലേക്കു തിരിയുക' എന്നത് പഴയനിയമ പ്രവാചകന്മാർ ഇസ്രായേൽ ജനത്തിന് നൽകിയ ആഹ്വാനമാണ്. 'പ്രത്യാശയിൽ ആനന്ദിക്ക' എന്നത് പൗലോസ് ശ്ലീഹായുടെ ലേഖനങ്ങളിൽ ആവർത്തിച്ചു കാണുന്ന ആശയവുമാണ്. അതുകൊണ്ട് 'ദൈവത്തിലേക്കു തിരിയുക; പ്രത്യാശയിൽ ആനന്ദിക്കുക'എന്നത് പഴയനിയമത്തെയും പുതിയ നിയമത്തേയും ബന്ധിപ്പിക്കുന്ന ഒരു സൂത്രവാക്യമായി നമ്മൾ മനസ്സിലാക്കേണ്ടിയിരിക്കുന്നു.

## സമകാലികപ്രസക്തി

ദൈവശാസ്ത്രസംബന്ധമായ അർത്ഥതലങ്ങളോടൊപ്പം ഈ വിഷയത്തിന് സാമൂഹികമായ ഒരുമാനവും കണ്ടെത്താനാകും. പഴയനിയമ പ്രവാചകന്മാർ 'ദൈവത്തിലേക്കു തിരിയുക' എന്ന് ആഹ്വാനം ചെയ്തത് സമഗ്രമായ ഈ കാഴ്ചപ്പാടോടുകൂടിയാണ്.

ലോകം ഇന്ന് ഒരു ആഗോള ഗ്രാമമായി മാറിയിരിക്കുന്നു എന്ന് പറഞ്ഞുകേൾക്കാറുണ്ട്. ഏതു രാജ്യത്തിനും ഉൽപ്പന്നങ്ങൾ മറ്റു രാജ്യങ്ങളിൽ യഥേഷ്ടം വില്പന നടത്തുവാൻ ആഗോളവത്കരണം വഴിതുറക്കുന്നു എന്ന പ്രചാരണം വലിയതോതിൽ നടക്കുന്നുണ്ട്. എന്നാൽ ആഗോളവത്ക്കരണവും അതിനെ പ്രോത്സാഹിപ്പിക്കുന്ന ഉദാരവത്ക്കരണവും നമ്മുടെ നാടിനെ ഒരിക്കലും അഭിവൃദ്ധിയിലേക്കു നയിക്കുകയില്ല എന്നു മാത്രമല്ല അടിമത്തത്തിലേക്കാവും നയിക്കുക എന്ന് സാമ്പത്തിക ശാസ്ത്ര വിദഗ്ധരും സാമൂഹിക ശാസ്ത്രജ്ഞരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ആഗോള വത്ക്കരണം വമ്പിച്ച തോതിൽ ഉപഭോഗ സംസ്കാരം വളർത്തുന്നതായി നിരീക്ഷിച്ചിട്ടുണ്ട്. ഉപഭോഗം വർദ്ധിപ്പിക്കുന്നതിനായി അച്ചടിമാധ്യമങ്ങളേയും ഇലക്ട്രോണിക് മാധ്യമങ്ങളേയും ബുദ്ധിപൂർവ്വം ഉപയോഗിക്കുകയും ചെയ്യുന്നു. ഇതിന്റെയൊക്കെ ഫലമായി വ്യക്തികളും സമൂഹവും സഭയുമെല്ലാം ദൈവത്തിൽ നിന്ന് അകലുകയും ഉപഭോഗ സംസ്കാരത്തിലേക്കും ധനകേന്ദ്രിതമായ വ്യവസ്ഥയിലേക്കും മനുഷ്യകേന്ദ്രിതമായ ധാർമ്മികതയിലേക്കും മാറിപ്പോകുന്നു. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് ഇങ്ങനെ എഴുതുന്നു. " The greatest problem today is that individuals, the world and even the church are turning away from God to consumerism, anthropocentric science and ethics"

'ദൈവത്തിലേക്കു തിരിയുക' എന്ന് ഇസ്രായേൽ

ജനത്തോട് പ്രവാചകന്മാർ പലസന്ദർഭങ്ങളിലും ആഹ്വാനം ചെയ്യുന്നത് വേദപുസ്തകത്തിൽ നമ്മൾ വായിക്കുന്നുണ്ട്. ഇസ്രായേൽ ജനത ദൈവത്തിൽനിന്ന് അകലുകയും വിഗ്രഹാരാധനയിലേക്കും അധാർമ്മികതയിലേക്കും വഴുതിവീഴുകയും ചെയ്ത സന്ദർഭങ്ങളിലൊക്കെ ദൈവത്തിലേക്കു തിരിയുവാനുള്ള ആഹ്വാനം പ്രവാചകന്മാർ മുഴക്കുന്നുണ്ട്. "ഇസ്രായേലെ, നിന്റെ ദൈവമായ കർത്താവിന്റെ അടുക്കലേക്കു പിന്തിരിയുക; നിന്റെ അപരാധം നിമിത്തം നീ ഇടറിവീണിരിക്കുന്നുവല്ലോ" എന്ന് ഹോശേയ പ്രവചനത്തിൽ (14:1) നമ്മൾ വായിക്കുന്നു.

പുറപ്പാടുപുസ്തകം മുപ്പത്തിരണ്ടാം അദ്ധ്യായത്തിൽ പരാമർശിച്ചിരിക്കുന്ന പൊൻകാളക്കുട്ടിയുടെ കഥ നമുക്കു പരിചിതമാണ്. മോശ സീനായ് മലയിൽനിന്ന് തിരികെയെത്തുവാൻ വൈകുന്നതുകണ്ട ഇസ്രായേൽ ജനം അഹറോന്റെ ചുറ്റും കൂടിയിട്ടു പറഞ്ഞു. " എഴുന്നേൽക്കൂ. ഞങ്ങളെ നയിക്കാൻ ഞങ്ങൾക്കു ദേവന്മാരെ ഉണ്ടാക്കിത്തരൂ. ഞങ്ങളെ ഈജിപ്റ്റിൽ നിന്ന് കൊണ്ടുവന്ന മോശയ്ക്കു എന്തു സംഭവിച്ചെന്ന് ഞങ്ങൾ അറിയുന്നില്ല." അഹറോൻ ഇസ്രായേൽ ജനത്തിന് ആരാധിക്കാൻ ഒരു സ്വർണ്ണകാളക്കുട്ടിയെ നിർമ്മിച്ചു നൽകി. ആരാധിക്കാനായി പുതിയ ദൈവത്തെ കിട്ടിയപ്പോൾ അവർ മദിച്ച് കൂത്താടാൻ തുടങ്ങി. തങ്ങളുടെ ഇച്ഛയനുസരിച്ചുള്ള ഒരു ദൈവത്തെ കിട്ടിയതിലുള്ള ആഹ്ലാദമായിരുന്നു അവരുടേത്. പ്രകൃതിവിരുദ്ധമായ ലൈംഗികകേളികൾ അവിടെ സൂചിതമായിരിക്കുന്നു. സത്യദൈവത്തെവിട്ട് തങ്ങളുടെ ഇച്ഛയനുസരിച്ചുള്ള ഒരു ദൈവത്തെ കിട്ടിയപ്പോൾ അവർ അധാർമ്മികതയിലേക്ക് വീഴുകയാണ് ഉണ്ടായത്.

മനുഷ്യനും ലോകവും സഭകളുമെല്ലാം ദൈവത്തിൽ നിന്ന് അകലുകയും സ്വർണ്ണകാളക്കുട്ടികളെ അദൈവ (UnGod) ങ്ങളെ ആരാധിക്കുകയും ചെയ്യുന്ന ഒരു ഘട്ടത്തിലാണിന്ന്. സമ്പത്ത്, ആഡംബരം, ധൂർത്ത്, ഉപഭോഗാസക്തി, സമ്പത്ത്, വ്യക്തികളിൽ അമിതമായി കേന്ദ്രീക രിക്കുന്ന വ്യവസ്ഥ ഇതൊക്കെയാണ് പുതിയ ആരാധനാ മൂർത്തികൾ. ലോകബാങ്കും അന്താരാഷ്ട്രനാണയനിധിയും ബഹുരാഷ്ട്ര കുത്തകകളും സൃഷ്ടിക്കുന്ന ഒരു പുതിയ സ്വർണ്ണ കാളക്കുട്ടി. വ്യക്തിയും സമൂഹവും സഭകളുമെല്ലാം ഇതിന്റെ ആരാധകരായി മാറിയിരിക്കുന്നു. ഏതുമാർഗ്ഗമുപയോഗിച്ചും പണമുണ്ടാക്കുക; അതുപയോഗിച്ച് സുഖസൗകര്യങ്ങൾ വർദ്ധിപ്പിക്കുക; കൂടുതൽ ഉപഭോഗിക്കുക എന്ന ഒരു ജീവിത ക്രമത്തിലേക്ക് ലോകം അതിവേഗം നീങ്ങിക്കൊണ്ടിരിക്കുന്നു.

പുതിയ സാമ്പത്തിക ക്രമങ്ങൾ ഒരു നവലോകത്തെ സൃഷ്ടിക്കാൻ പര്യാപ്തമാണെന്ന് പ്രചാരണമുണ്ടെങ്കിലും അത് ദാരിദ്ര്യത്തെ വളർത്തുന്നതിനു മാത്രമേ സഹായകമാവൂ എന്ന് മനസ്സിലാക്കുന്നവർ ചുരുക്കമാണ്. സമ്പത്ത് അനിയന്ത്രിതമായ അളവിൽ വ്യക്തികളിലും സ്ഥാപനങ്ങളിലും കുമിഞ്ഞുകൂടാൻ മാത്രമെ ഉദാരവത്ക്കരണവും ആഗോളവത്ക്കരണവും സഹായിക്കുകയുള്ളു. അതിന്റെ ഫലമായി ദരിദ്രർ കൂടുതൽ ദരിദ്രരാവുകയും ധനവാന്മാർ കൂടുതൽ ധനവാന്മാരാവുകയും ചെയ്യുന്നു. ഈ ഉച്ചനീചത്വം വ്യക്തികളുടെയിടയിൽ മാത്രമല്ല രാഷ്ട്രങ്ങളുടെയിടയിലും കാണുവാൻ കഴിയും. ഇത്തരത്തിൽ സാമ്പത്തിക ഉച്ചനീചത്വവും അനീതിയും ചൂഷണവും വർദ്ധിച്ചു വരുന്ന ലോക ക്രമത്തിലാണ് 'ദൈവത്തിലേക്കു തിരിയുക' എന്ന ആഹ്വാനം ഏറെ പ്രസക്തമാകുന്നത്.

## പ്രത്യാശയിൽ ആനന്ദിക്ക

പ്രതീക്ഷയോടുകൂടിയ ആശയാണ് പ്രത്യാശ. ദൈവത്തിലേക്കു തിരിയുന്നതിന്റെ ഫലമായി നമുക്ക് ലഭിക്കുന്നതാണ് പ്രത്യാശയിലുള്ള ആനന്ദം. അനീതിയും സാമ്പത്തിക ഉച്ചനീയത്വങ്ങളും നിറഞ്ഞ ഈ ലോകക്രമത്തിൽ എപ്രകാരമാണ് പ്രത്യാശയിൽ ആനന്ദിക്കാൻ സാധിക്കുക? ദാരിദ്ര്യവും ചൂഷണവും അഴിമതിയും, മൂല്യതകർച്ചയും നിരാശയും കലാപങ്ങളും നിലനില്ക്കു ന്നിടത്ത് എങ്ങനെ പ്രത്യാശയിൽ ആനന്ദിക്കുവാൻ കഴിയും? പ്രത്യാശയിൽ അനന്ദിക്കുക എന്നത് തികച്ചും ക്രൈസ്തവമായ ഒരു ആശയമാണ്. നിരാശയുടെ മദ്ധ്യത്തിലാണ് പ്രത്യാശയുടെ സാംഗത്യം. പ്രത്യാശയിലുള്ള ആനന്ദം എന്താണെന്ന് റോമാ ലേഖനത്തിൽ പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നുണ്ട്." അതുകൊണ്ട് വിശ്വാസത്താൽ നാം നീതീകരിക്കപ്പെട്ടിരിക്കയാൽ നമ്മുടെ കർത്താവായ യേശുക്രിസ്തു വഴി നാം ദൈവവുമായി രമ്യപ്പെട്ടിരിക്കുന്നു. അവനിലൂടെ ഈ കൃപയിലേക്ക് വിശ്വാസത്താൽ നമുക്ക് പ്രവേശനം ലഭിച്ചു. അങ്ങനെ ദൈവമഹത്വത്തിൽ പങ്കുചേരാം എന്ന പ്രത്യാശയിൽ നാം ആനന്ദിക്കുകയും ചെയ്യുന്നു" (റോമ. 5:1-5)

ദൈവമഹത്വത്തിൽ പങ്കുചേരാം എന്നതാണ് പ്രത്യാശയിലുള്ള ആനന്ദം. ദൈവമഹത്വം ദൈവരാജ്യം തന്നെയാണ്. "എന്തുതിന്നുന്നു, എന്തു കുടിക്കുന്നു എന്നതിനെ ആശ്രയിച്ചല്ല ദൈവ രാജ്യം. പ്രത്യുത, അത് നീതിയിലും സമാധാനത്തിലും പരിശുദ്ധാത്മാവിലുള്ള ആനന്ദത്തിലുമാണ്" ( റോമ 14: 17-20) എന്ന് പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു. പ്രശ്നങ്ങളുടേയും പ്രതിസന്ധികളുടേയും മദ്ധ്യത്തിലുള്ള ക്രിസ്തീയ പ്രത്യാശയാണ് ഇവിടെ സൂചിതമായിരിക്കുന്നത്. അത് ശുഭാപ്തിവിശ്വാസം കലർന്ന പ്രതീക്ഷയാണ്; ഒരു ക്രിയാത്മക സ്വപ്നവുമാണ്. കർമ്മങ്ങളിലൂടെ സഫലമാകേണ്ട നന്മനിറഞ്ഞ ലോകത്തെക്കുറിച്ചുള്ള സ്വപ്നം. അതുകൊണ്ട് ക്രിസ്ത്യാനി എന്ന് അഭിമാനിക്കുന്ന ഓരോരുത്തരും പ്രത്യാശ എന്ന ഈ ക്രിയാത്മക സ്വപ്നം സാക്ഷാത്ക്കരിക്കുവാൻ ഉത്തരവാദപ്പെട്ടവരാണ്. ദാരിദ്ര്യത്തിനും അനീതിക്കും ചൂഷണത്തിനും വിധേയരായ ആളുകളെ സഹായിക്കുന്നതോടൊപ്പം ഈ വ്യവസ്ഥകൾക്ക് മാറ്റം വരുത്തുവാനുള്ള കടമകൂടി ക്രിസ്തുവിലുള്ള വിശ്വാസം നമുക്ക് നൽകിയിരിക്കുന്നു.



(ബുക്കർ പ്രൈസുകാരിക്ക് അഭിനന്ദനം. പക്ഷേ ആവിഷ്ക്കാരസ്വാതന്ത്ര്യത്തിന് അതിരുകൾ ഇല്ലേ എന്ന പഴയ ചോദ്യം വീണ്ടും സജീവമാകുന്നു. മറ്റൊരു പ്രതികരണവേദി - പ.)

# സകല മ്ലേച്ഛതകളുടേയും സാത്താൻ

## ഗോഡ് ഓഫ് സ്മോൾ തിംഗ്സിന്റെ ഒരു നിരൂപണോപഗ്രഥനം

(കെ. സി. തോമസ്സ് വട്ടക്കുന്നേൽ, റിട്ട: ഇൻകം ടാക്സ് കമ്മീഷണർ)

പാശ്ചാത്യസംസ്ക്കാരം അന്ധമായി അനുകരിക്കുന്ന പ്രമാണി വർഗം നിർലോപം പ്രകീർത്തി ക്കുന്ന ശീർഷിത നോവലിന്റെ അത്യന്തം ശോചനീയമായ ധാർമ്മീക നിലവാരം അവർ നിസ്സാരമായി അവഗണിക്കുന്നു. എന്നാൽ അതിൽ പ്രതിഫലിച്ചു കാണുന്ന ലൈംഗീക വികൃതികൾ ഭാരത സംസ്ക്കാരത്തിന് എത്രമാത്രം നിരക്കുന്നതാണെന്നും, കൂടാതെ അതിന് പശ്ചാത്തലമായി സങ്കല്പിച്ചിരിക്കുന്ന സുറിയാനി ക്രിസ്ത്യാനി സമുദായത്തിന്റെ ആചാര വിചാരങ്ങളോട് നോവൽ എത്രമാത്രം നീതി പാലിക്കുന്നുവെന്നുമുള്ള ഒരു നിരീക്ഷണമാണ് ഈ ലേഖനത്തിൽ ഉദ്യമിക്കുന്നത്.

ഇതിലെ കഥ ഒരു ബംഗാ ളി ഹിന്ദുവിനെ വിവാഹം കഴിച്ച്, ഇരട്ടക്കുട്ടികൾ ജനിച്ച ശേഷം അയാളെ ഉപേക്ഷിച്ച് നാട്ടിലേക്ക് തിരിച്ചുവരുന്ന ഒരു സുറിയാനി ക്രിസ്ത്യാനി സ്ത്രീയുടേതാണ്. ഇരട്ടക്കുട്ടികൾക്കു ഏഴ് വയസ്സുള്ളപ്പോൾ ആ സ്ത്രീ വഴിപിഴച്ചു ചെയ്യുന്ന പരപുരുഷ പ്രാപ്തിയും, തുടർന്നുണ്ടാകുന്ന രതിക്രീഡകളും ചെറിയകാര്യങ്ങളായും, ബന്ധപ്പെട്ട ജാരൻ അവയുടെ ദൈവമായും വിഭാവന ചെയ്തിരിക്കുന്നു. (PP 265 to 290) ഇതിനോട് കിടപിടിക്കുന്ന അധമവും അശ്ലീലവുമായ മറ്റ് പല കാമകേളികൾ കഥാകൃത്ത് വർണ്ണിക്കുന്നുണ്ട്. അഭിലാഷ് ടോക്കീസ് എന്ന അദ്ധ്യായത്തിൽ എട്ടും പൊട്ടും തിരിയാത്ത ഒരു പിഞ്ചുബാലനെ കാമഭ്രാന്തനായ ഒരു കശ്മലൻ എത്രയും ക്രൂരവും നിന്ദ്യവുമായ രീതിയിൽ പ്രകൃതി വിരുദ്ധ പീഢനത്തിനടി മപ്പെടുത്തുന്ന രംഗം വിശദാംശങ്ങളെല്ലാം നിർലജ്ജം വെളിപ്പെടുത്തി കാഥിക ആഖ്യാനം ചെയ്യുന്നു. (PP 100 to 104) പിന്നീട് ഇരട്ടക്കുട്ടികൾക്ക് മദ്ധ്യവയസ്സായ ശേഷം സങ്കല്പാതീതമായ വിധം അവരിവരും ചേർന്ന് അഗമ്യഗമനത്തിൽ ഏർപ്പെടുന്നതായി വിവരിക്കുന്നു. (P 328) ഒരു പ്രധാന കഥാപാത്രമായ അങ്കിൾ ചാക്കോ തന്റെ ഫാക്ടറിയിലെ സ്ത്രീ തൊഴിലാളികളെ സ്വന്തം പുരുഷാവശ്യനിർവഹണമെന്ന മറവിൽ ചൂഷണം ചെയ്യുവാനായി ഒരു പ്രത്യേക കവാടം നിർമ്മിക്കുന്നത് സ്വീകാര്യമായ മറ്റൊരു ചെറിയ കാര്യമായി കാഥിക കരുതുന്നു. (PP168+169) അതിനു പുറമേ ബേബിക്കൊച്ചമ്മ എന്ന കഥാപാത്രം ഫാദർ യില്ലിഗൻ എന്ന ഐറീഷ് പാതിരിയെ വശീകരിക്കുവാനായി മാത്രം കന്യാസ്ത്രീയായതായി വിവരിക്കുന്നത് സത്യത്തിൽ ക്രിസ്തുവിന്റെ മണവാട്ടികളായി സ്വാർത്ഥപരിത്യാഗം ചെയ്യുന്ന ബഹുസഹസ്രം കന്യാസ്ത്രീകളെ പരിഹസിക്കുന്നതിനു തുല്യമാണ്. ഏവംവിധം നാനാപ്രകാരേണയും മലിനവും മ്ലേച്ഛവും മലീനസവുമായ കഥാവസ്തുവും അതിലെ വിക്രിയകളും, കാഥികയുടേതുപോലുള്ള നാട്ടിന്റെ മുക്കിലോ മൂലയിലോ നടമാടുന്നത്, സാമാന്യ വൽക്കരിച്ച് ചിത്രീകരിക്കുന്നത് സത്യത്തിനും നീതിക്കും നിരക്കുന്നതല്ല.

3. നോവലിലെ ഭാഷാശൈലിയും പദപ്രയോഗങ്ങളും അതിലെ അശ്ലീലകഥയെത്തന്നെ കടത്തിവെട്ടുവാൻ പര്യാപ്തമാണ്. അഭിലാഷ് ടോക്കീസിലെ ശൌച്ചാഗാരം ഏതാനും സ്ത്രീകൾ ഉപയോഗിക്കുന്ന രംഗവിവരണം ദൃഷ്ടാന്തമാണ്. തികച്ചും ഒഴിവാക്കാമായിരുന്ന സന്ദർഭങ്ങൾ അശ്ലീലവും കാമാതുരവുമായ രംഗസൃഷ്ടിക്കായി കൃതിമമായി കെട്ടിപ്പടുക്കുവാൻ കാഥിക വ്യഗ്രത കാട്ടുന്നു. കൂടാതെ റാഹേൽ എന്ന സ്ത്രീ സഹോദരൻ എസ്ത്താപ്പന്റെ കുളിമുറിയിൽ കയറിച്ചെന്ന് അയാളുടെ നഗ്നത നോക്കി കാണുന്നതായി നിസ്സന്ദേഹം വിവരിക്കുന്നു. (PP92 to 93) മാത്രമല്ല. പ്രയോജനരഹിതമായ ഗുഹ്യാവയവ വ്യക്ത വിവരണം ആവർത്തിച്ച് പറഞ്ഞുകൊണ്ട് ഗ്രന്ഥകാരി തനതായ മലിനാനന്ദം തേടിപ്പിടിച്ച് അതിന്റെ അടിമട്ടു വലിച്ചു കുടിക്കുവാൻ വെമ്പൽ കൊള്ളുന്നു. കാഥികയുടെ പിതാവാകുവാൻ പ്രായമുള്ള കെ. എൻ. എം. പിള്ളയുടെ പിൻഭാഗനിഴൽ ചിത്ര വർണ്ണനയും, കൊച്ചിൻ എയർപോർട്ടിലെ വിവരണവും ദൃഷ്ടാന്തങ്ങളാണ്. (PP13; 138 to 139) സർവ്വോപരി, ജാരനുമായുള്ള സ്ത്രീയുടെ അവിഹിത വേഴ്ചാ വർണ്ണന സകല പരിധികളും ലംഘിച്ച് നീചം, നികൃഷ്ടം, നിന്ദാകരം എന്നിവയുടെ അടിത്തട്ടില്ലാത്ത ഗർത്തത്തിലേക്ക് നിപതിക്കുന്നു. (P337)

4. മാനവസംസ്ക്കാരത്തിന്റെ പ്രാരംഭം മുതൽ തന്നെ അത്തിയിലയെങ്കിലും ഉപയോഗിച്ച് നഗ്നത മറയ്ക്കുകയെന്ന നിബന്ധന നിലനില്ക്കുന്നു. (ഉല്പത്തി: 3:7) ഇവിടെ കാഥിക ചെയ്യുന്നത് മനുഷ്യന്റെ അത്തിയിലെ പറിച്ച് മാറ്റി, പിച്ചിച്ചീന്തി ദൈവത്തെ പരിഹസിച്ചു

കവിത

# മോശയുടെ മൂടുപടം

*(മാതൃവിശുദ്ധാ സ്മൃതിസംബന്ധം...എന്ന രീതി)*

(അഞ്ചാം നൂറ്റാണ്ടിലെ സുറിയാനി കവിയായ സ്രൂഗിലെ മാർ യാക്കോബിന്റെ പ്രസിദ്ധമായ ഒരു കൃതിയാണ് 'മോശയുടെ മൂടുപടം'. ഈ പദ്യത്തിന്റ വിവർത്തനത്തിൽനിന്ന് എതാനും ശീലുകൾ ഇവിടെ കൊടുത്തിരിക്കുന്നു. വിവർത്തകൻ: ഫാ. കുര്യൻ ദാനിയേൽ, കാതോലിക്കേറ്റ് കോളജ്, പത്തനംതിട്ട)

മൂശാനിബിതൻ മൂടുപടത്തിന്നകപൊരുളൊരുവൻ
ഒരുനാളെന്നോടോതീടാനായ് ആരാഞ്ഞേറ്റം
ശക്തൻ മൂശയെ എബ്രായന്മാർ നോക്കീടായ്‌വാൻ
തൻ മുഖമതിനെ മൂടീടാനും കാരണമെന്തേ?
കൃപയെ വരിക നിന്നൊടുകൂടെ വെളിവും തരിക
എബ്രായർ തൻ മൂടുപടത്തിൽ കാരണമോതാൻ
പ്രവചനവാക്കുകളാവയേറ്റം മറയപ്പെട്ടു
ഇതുതാൻ നിബിതൻ മൂടുപടത്തിൻ തിരുസാദൃശ്യം
താതൻ പുത്രനെ ആരിൽനിന്നും ഗോപ്യമതാക്കി
ഈ വസ്തുത സാദൃശ്യാൽ ലോകത്തിനു വെളിവാക്കി
പുത്രപരിജ്ഞാനം ഭൗതികമായ് നേടീടായ്‌വാൻ
പ്രതിമപെരുക്കി ദൈവങ്ങളതാൽ ലോകം മൂടി
മൂശാതൻ ശോഭയ്ക്കാധാരം ശോഭിത ക്രിസ്തു
എബ്രായർ കണ്ടീടായ്‌വാൻ തൻ വദനംമൂടി
സുതനെ കാണാൻ ജനതതിയോഗ്യതകൊണ്ടില്ലതിനാൽ
ആവരണത്താൽ താതൻ സുതനെ താനും മൂടി
ഇഷ്ഠർ നിബിയർ ദൈവരഹസ്യത്തിൻ ചാർച്ചക്കാർ
പ്രിയനെപ്പറ്റി ഉപമകളാലെ കേൾക്കപ്പെട്ടോർ
ശോഭിതമായൊരു ഭാസ്കരതുല്യം നമ്മുടെ നാഥൻ
ലോകേ വന്നു വചസ്സുകളെല്ലാം വെളിവായ്ചൊന്നു
സാദൃശ്യങ്ങൾ, ഉപമകൾ, ദൃഷ്ടാന്തങ്ങളുമെല്ലാം
വിശദീകൃതമായ് സത്യവെളിച്ചംലോകം നേടി
"ഇരുവരുമൊന്നായ് തീരു"മതെന്ന് എഴുതി മൂശാ
പൂർണ്ണതയാത്മേ ഇരുവരുമാർജ്ജിച്ചതിനേയോർത്ത്
മശിഹായെക്കണ്ടാവ്യതമോശ നരനെന്നോതി
സഭയെ കണ്ടിട്ടുപമകളാലെ നാരിയതെന്നും
ഏതൊരു നാഥൻ കാന്തയ്ക്കായി മരിച്ചിട്ടുള്ളൂ?
ഏതൊരു കാന്ത പതിയായ് ഹതനെ ചേർത്തിട്ടുള്ളൂ?
മരണത്താൽ വധുവരനൊടും നിയതം വേർപെടുമെന്നാൽ
ഈ വധുവവളുടെ പ്രിയതമനൊടു ചേരും മരണത്താൽ
മോശ ജനത്തെ ഛേദം ചെയ്തു അതിനുടെ രക്തം
വാതിൽ പടിമേൽ (കുരിശാകൃതിയിൽ) പൂശപ്പെട്ടു
വാതിൽ പടിമേൽ പൂശിയ കുഞ്ഞാടിൻ തിരുരക്തം
നനവധരങ്ങൾക്കനുദിനമേകും തിരുസുതരക്തം
വൻ ജനതയ്ക്കായ് വടിയാൽ വാരിധി മോശപിളർന്നു
അത്ഭുതയാത്ര കുരിശതിനെയും സൂചിപ്പിച്ചു
കർത്തൻ കാട്ടി മരമതു മൂശാ ജലമതിലിട്ടു
സുതസാദൃശ്യം സൂചിതമാക്കി മലിനത നീങ്ങി
കഠിനന്മാരെ മധുരാവസ്ഥയിലാക്കും കുരിശും
യോജ്യതയാലെ പൂർണ്ണത നൽകും പുളിമാവും താൻ
എഴുപതുപനകൾ പന്ത്രണ്ടാകും അരുവികളതിലും
ശ്ലീഹർ സഹദേർ എന്നിവർ സംഖ്യയെയവരോധിച്ചു
പാറയെ മർദ്ദിച്ചുറ്റുള്ളോരാ നദികൾ ഗമിച്ചു
ലോകേ ജീവനൊഴുക്കിയ മിശിഹാ ചിത്രീകൃതനായ്
പിത്തളസർപ്പം ക്രൂശീകരണത്തിനു സൂചനയായ്
തൻ സാദൃശ്യാൽ ദൃഷ്ടിപതിച്ചോർ സൗഖ്യം പൂണ്ടു
രണ്ടതിനാലെ ഗൂഢരഹസ്യം കരുതപ്പെട്ടു
മോശതൻ മൂടുപടം വിക്കെന്നിവയാൽ തന്നെ.

കൊണ്ട്, പ്രസ്തുത ഹീനകൃത്യം കേവലം ചെറിയ കാര്യമായും, അതിന് സഹായിക്കുന്ന സാക്ഷാൽ സാത്താൻ ദൈവമായും ചിത്രീകരിക്കുകയെന്നതാണ്. മാനവരാശി എക്കാലവും പരിപാവനമായി പരിലാളിച്ചു പോന്നിട്ടുള്ള മൂല്യങ്ങളും ആദർശങ്ങളുമെല്ലാം കാഥിക, തലകീഴാക്കി തകിടം മറിക്കുന്നു. ഒരു നഗ്നനിവാസ കോളനിയിലെ അന്തേവാസികൾക്ക് വായിച്ചാസ്വദിക്കുവാനുള്ള നോവലാണിത്. ലോകാവസാന സംബന്ധമായി വിശുദ്ധഗ്രന്ഥത്തിലെ പ്രവചനങ്ങൾ അധർമ്മമൂർത്തിയായ എതൃക്രിസ്തുവിന്റെ വരവ് തുടങ്ങിയുള്ളവ - കാഥിക നിറവേറ്റുന്ന പ്രതീതി ജനിപ്പിക്കുന്നു. അതിനാൽ "ചെറിയകാര്യങ്ങളുടെ ദൈവം" എന്നതിന് പകരം "സകല മ്ലേച്ഛതകളുടേയും സാത്താൻ" എന്ന പേരാണ് ഈ ചെളിക്കഥക്ക് ചേരുന്നത്.



## സെമിനാരി പ്രവേശനത്തിന് അപേക്ഷ ക്ഷണിക്കുന്നു.

ഭിലായി സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിലെ പുതിയ ബാച്ചിനുള്ള അപേക്ഷ ക്ഷണിക്കുന്നു. ബാഹ്യകേരള ഭദ്രാസനങ്ങളിൽ സേവനം അനുഷ്ഠിക്കുവാൻ താല്പര്യമുള്ള ഡിഗ്രി പാസ്സായ ചെറുപ്പക്കാർക്ക് അപേക്ഷിക്കാവുന്നതാണ്. വൈസ് പ്രിൻസിപ്പാൾ, സെന്റ് തോമസ് സെമിനാരി, പി. ബി. 24, ഭിലായി 490001, എ. പി എന്ന വിലാസത്തിൽ എഴുതിയാൽ അപേക്ഷഫാറം ലഭിക്കും. കേരളത്തിനുപുറത്തു ജനിച്ചു വളർന്നവർക്കായിരിക്കും മുൻഗണന. ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താമാരുടെ ആരുടെയെങ്കിലും ശുപാർശക്കത്ത് നിർബന്ധമായിരിക്കും.

ബാല പംക്തി




കുഞ്ഞനുജന്മാരേ.... കുഞ്ഞനുജത്തിമാരേ

രണ്ടായിരമാണ്ട് വന്നെത്താൻ കേവലം രണ്ടു വർഷം മാത്രം. ലോകം മുഴുവൻ രണ്ടായിരമാണ്ട് ആഘോഷിക്കാൻ കാത്തിരിക്കുന്നു. പുതുവത്സരപ്പിറവി ആനന്ദദായകമാണ്. പുതുവത്സരം പിറക്കുമ്പോൾ നാം നല്ല നല്ല തീരുമാനങ്ങൾ എടുക്കണം. കഴിഞ്ഞ പുതുവത്സരപ്പിറവിയിൽ നാം എത്ര യെത്ര തീരുമാനങ്ങൾ എടുത്തിരുന്നു. ആ തീരുമാനങ്ങളിൽ ഉറച്ചുനില്ക്കുവാൻ കഴിഞ്ഞോ? ആത്മപരിശോധന നടത്തുക.

ഇനി കുഞ്ഞിച്ചായൻ ഒരു കഥ പറയാം.

കഥ പറയുന്നതിനു മുമ്പ് ചില കാര്യങ്ങൾകൂടി പറയട്ടെ:-

ഡിസംബർ ലക്കത്തിൽ വന്ന ഏകാന്തനക്ഷത്രത്തിന്റെയും നിശാപുഷ്പത്തിന്റെയും കഥയിൽ നിന്ന് നിങ്ങൾ എന്തു പഠിച്ചു? നിശാപുഷ്പം തന്റെ സൗരഭ്യം ഏകാന്ത നക്ഷത്രത്തിനു തിരുമുൽക്കാഴ്ചയായി അർപ്പിച്ചതുപോലെ നാമും യേശുനാഥന് നമ്മെത്തന്നെ സമർപ്പിക്കണം. സ്നേഹത്തെക്കാൾ വിശിഷ്ടമായ സൗരഭ്യമില്ല. വിശുദ്ധിയേക്കാൾ സൗന്ദര്യമില്ല. എന്ന സത്യം സദാ ഓർമ്മിക്കുക.

മദർ തെരേസാ സ്നേഹസൗരഭ്യം കൊണ്ട് ഭൂമിയെ സ്വർഗ്ഗമാക്കിത്തീർത്തു. കൽക്കത്തയിലെ ആ അമ്മ ഉത്തമ ക്രിസ്തുശിഷ്യ ആയിരുന്നു.

'മദർ തെരേസായോടൊത്ത് ഒരു ദിവസം' എന്ന വിഷയം അടിസ്ഥാനമാക്കി നടത്തുന്ന ഉപന്യാസമത്സരത്തെ കുറിച്ച് നിങ്ങൾ വായിച്ചോ? നിങ്ങൾ എല്ലാം മത്സരത്തിൽ പങ്കെടുക്കണമേ. വിശദ വിവരങ്ങൾ മലങ്കരസഭയിൽ നിന്നു മനസ്സിലാക്കുക.

ഇനി കഥ കേൾക്കാൻ ഒരുങ്ങിക്കൊള്ളൂ. ഒരിക്കൽ സ്നേഹാനന്ദൻ എന്ന സന്യാസിയും അദ്ദേഹത്തിന്റെ നാലു ശിഷ്യന്മാരും കൂടി പുതുവത്സരാരാധനയിൽ സംബന്ധിക്കാൻ ദേവാലയത്തിൽ പോയി. 'പുണ്യപ്പുഴ' എന്ന നദിയുടെ തീരത്തായിരുന്നു ആ ദേവാലയം. നിരവധി പുണ്യസ്ഥലങ്ങളെ തഴുകിയൊഴുകി വരുന്നതുകൊണ്ടാണ് ആ നദിക്ക് 'പുണ്യപ്പുഴ' എന്ന പേര് കിട്ടിയത്.

അവർ ആരാധനകഴിഞ്ഞ് മടങ്ങിവരുമ്പോൾ നദീതീരത്ത് സുന്ദരമായ ഒരു ഭവനം കണ്ടു.

"ഹായ്! എത്രമനോഹരമായ വീട്" ആ വീട്ടിലേക്കുനോക്കിക്കൊണ്ട് പ്രമോദ് എന്ന ശിഷ്യൻ പറഞ്ഞു.

"വരൂ.. നമുക്ക് ആ ഭവനത്തിൽ പോയി അല്പം വിശ്രമിക്കാം" സന്യാസിയുടെ വാക്കുകൾ ശിഷ്യന്മാരെ ആനന്ദിപ്പിച്ചു.

അവർ ആ ഭവനത്തിൽ കയറിച്ചെല്ലുമ്പോൾ അവിടെ ആരും ഉണ്ടായിരുന്നില്ല. പക്ഷെ വാതിലുകൾ തുറന്നു കിടന്നിരുന്നു. അവർ ഉള്ളിലേക്കു കടന്നു. പുറമെ കാണുന്ന മനോഹാരിത ആ വീടിനുണ്ടായിരുന്നില്ല.

വെള്ളതേക്കാത്ത ചുവരുകൾ. സ്ഥാനം തെറ്റിക്കിടക്കുന്ന വീട്ടുപകരണങ്ങൾ. പൊടിപടലങ്ങൾ കൊണ്ടു മൂടിയ കാർപ്പറ്റ്. പഴകി ജീർണ്ണിച്ച വസ്ത്രങ്ങൾ ഒരു മൂലയിൽ കുമിഞ്ഞു കൂടിക്കിടക്കുന്നു. ദുർഗന്ധംകൊണ്ട് അവർ മൂക്കു പൊത്തി. സന്യാസിയും ശിഷ്യന്മാരും വളരെ വേഗം ആ വീട്ടിൽ നിന്നു പുറത്തിറങ്ങി. നദീതീരത്തെത്തിയപ്പോൾ അവർ ആശ്വസിച്ചു. നദീതീരത്തുള്ള കൽപ്പടവിൽ അല്പസമയം വിശ്രമിച്ചശേഷം അവർ യാത്ര തുടർന്നു. കുറെ നടന്നശേഷം അവർ പിന്തിരിഞ്ഞു നോക്കി.

പ്രഭാതവെയിലിൽ കുളിച്ചു നില്ക്കുന്ന ആ വീട് പതിന്മടങ്ങു മനോഹരമായിത്തോന്നി.

കഷ്ടം! പുറത്തു നിന്നു നോക്കുമ്പോൾ എത്ര മനോഹരം.. പക്ഷെ ആ വീടിന്റെ അകമോ? പ്രമോദ് സങ്കടത്തോടെ പറഞ്ഞു. സ്നേഹാനന്ദൻ ഒന്നും പറഞ്ഞില്ല. അദ്ദേഹം പുഞ്ചിരി തൂകുക മാത്രം ചെയ്തു.

അല്പദൂരം നടന്നപ്പോൾ വീണ്ടും അവർ ഒരു വീടു കണ്ടു. ഒട്ടും ഭംഗിയില്ലാത്തവീട്.

ആദ്യം കണ്ട വീട് പുറമെയെങ്കിലും ഭംഗിയുള്ളതായിരുന്നു. ഈ വീടിന്റെ പുറം ഇങ്ങനെയെങ്കിൽ അകം എങ്ങനെയുള്ളതായിരിക്കും. ഇതിനകത്ത് കള്ളന്മാർ ഒളിച്ചു താമസിക്കുന്നുണ്ടെന്നു തോന്നുന്നു. നമുക്ക് ഈ വീടിന് 'കള്ളന്മാരുടെ ഗുഹ' യെന്ന് പേരിടാം. പ്രതാപ് എന്ന ശിഷ്യൻ പറഞ്ഞു.

"പുറമേയുള്ള കാഴ്ച കൊണ്ട് വിധിയെഴുതരുത്. നമുക്ക് അകത്തുകയറി പരിശോധിക്കാം." സ്നേഹാനന്ദന്റെ വാക്കുകൾ ശിഷ്യന്മാർ അനുസരിച്ചു.

ആ വീട്ടിലും ആരും ഉണ്ടായിരുന്നില്ല. ആദ്യത്തെ വീട്ടിലെന്നതുപോലെ വാതിലുകൾ തുറന്നിട്ടിരുന്നു. അവർ അകത്തു കയറിപ്പോൾ അത്ഭുതപ്പെട്ടുപോയി. ചുവരുകളിൽ വർണ്ണഭംഗിയുള്ള ചിത്രങ്ങൾ പതിച്ചിരിക്കുന്നു. വീട്ടുപകരണങ്ങൾ യഥാസ്ഥാനത്ത് മനോഹരമാംവിധം സജ്ജീകരിച്ചിരിക്കുന്നു.

ഒരു മുറിയിലെ കണ്ണാടിയലമാരികളിൽ നല്ല നല്ല പുസ്തകങ്ങൾ ഭംഗിയായി അടുക്കിവച്ചിരിക്കുന്നു. അവർക്ക് എന്തെന്നില്ലാത്ത സന്തോഷം തോന്നി. അല്പസമയം വിശ്രമിച്ചശേഷം അവർ യാത്ര പുറപ്പെട്ടു.

കുറെദൂരം നടന്നപ്പോൾ അവർ വീണ്ടും ഒരു വീടു കണ്ടു. പുറത്തുനിന്നു നോക്കിയാൽ ഒട്ടും ഭംഗിയില്ലാത്ത വീട്.

"മുമ്പുകണ്ട വീടുപോലെ പുറമേ ഭംഗിയില്ലെങ്കിലും അകം ഭംഗിയുള്ളതായിരിക്കും" പ്രസാദ് എന്ന ശിഷ്യൻ പറഞ്ഞു.

"ശരി! ഈ വീട്ടിലും നമുക്ക് അല്പസമയം ചെലവഴിക്കാം. സ്നേഹാനന്ദൻ അനുമതി നല്കി.

അവർ അകത്തു കയറിയപ്പോൾ ഞെട്ടിവിറച്ചുപോയി. ക്ഷുദ്രജീവികളെക്കൊണ്ട് ആ വീട് നിറഞ്ഞിരിക്കുന്നു. ഓടയിൽ നിന്ന് എന്നപോലെ ദുർഗന്ധം വമിച്ചുകൊണ്ടിരുന്നു. സന്യാസിയും ശിഷ്യന്മാരും അവിടെനിന്ന് പ്രാണനും കൊണ്ടു പാഞ്ഞു.

നദീതീരത്തെ വെള്ള മണലിലിരുന്ന് അവർ ശുദ്ധവായു ശ്വസിച്ചു. ക്ഷീണം മാറിയശേഷം അവർ യാത്രതുടർന്നു. അല്പദൂരം നടന്നപ്പോൾ അവർ ആദ്യം കണ്ട വീടിനെക്കാൾ മനോഹരമായ ഒരു വീടുകണ്ടു.

"ഈ വീട്ടിൽ നമുക്ക് കയറണ്ടാ.. ആദ്യം കണ്ട വീടിന്റെ അകംപോലെ വൃത്തികെട്ടതും വെറുപ്പ് ഉളവാക്കുന്നതും ആയിരിക്കും ഈ വീട്" പ്രശാന്ത് എന്ന ശിഷ്യൻ പറഞ്ഞു.

"ഈ വീട്ടിലും നമുക്ക് കയറണം" സ്നേഹാനന്ദൻ ശിഷ്യന്മാരോട് ആജ്ഞാപിച്ചു. സ്നേഹാനന്ദന്റെ മുഖത്ത് മന്ദഹാസം തളിർത്തുനിന്നിരുന്നു.

'സഹോദരന്മാരെ സ്വാഗതം' എന്ന് ഭവനകവാടത്തിൽ എഴുതിവച്ചിരിക്കുന്നു. വീട്ടിൽ ആരും ഉണ്ടായിരുന്നില്ല. പക്ഷെ മധുരമധുരമായ ഗാനം തേനരുവിപോലെ പരന്നൊഴുകിക്കൊണ്ടിരുന്നു. വെള്ള വിരിച്ചിട്ട മേശയിൽ വിശിഷ്ട വിഭവങ്ങൾ നിറച്ച വെള്ളിത്തളികകളും, മധുരപാനീയങ്ങൾ നിറച്ച സ്ഫടികങ്ങളും കണ്ടപ്പോൾ അവർക്ക് വർണ്ണിക്കാനാവാത്ത സന്തോഷം ഉണ്ടായി.

വീടിനോട് ചേർന്ന് സുന്ദരമായ ഉദ്യാനം. ഉദ്യാനത്തിന്റെ നടുവിൽ തെളിനീർ നിറഞ്ഞ നീന്തൽക്കുളം. അവർ നീന്തൽക്കുളത്തിൽ നീന്തിക്കുളിച്ചു. കുളികഴിഞ്ഞ് വീട്ടിനുള്ളിൽ കയറിയപ്പോൾ മണിനാദം മുഴങ്ങി. ഒപ്പം ഒരു പ്രാർത്ഥനാഗാനവും. സന്യാസിയും ശിഷ്യന്മാരും, ഒന്നിച്ച് സ്തോത്രങ്ങൾ ആലപിച്ചു. ഈശ്വര പ്രാർത്ഥന കഴിഞ്ഞ് അവർ വിശിഷ്ടവിഭവങ്ങൾ ആസ്വദിച്ചു. മധുരപാനീയങ്ങൾ വേണ്ടുവോളം കുടിച്ചു.

ഭക്ഷണവും വിശ്രമവും കഴിഞ്ഞ് അവർ യാത്രയ്ക്കൊരുങ്ങി. അപ്പോൾ ഭിത്തിയിൽ സുവർണ്ണാക്ഷരങ്ങളിൽ എഴുതിവച്ചിരിക്കുന്ന ഒരു വാക്യം സ്നേഹാനന്ദൻ ശിഷ്യന്മാർക്കു കാട്ടിക്കൊടുത്തു.

"ശരീരവും മനസ്സും ആത്മാവും ഞാൻ പരിശുദ്ധമായി സൂക്ഷിക്കും."

ആ വാക്യം അവർ ഹൃദിസ്ഥം ആക്കി. നദീതീരത്തു കൂടി യാത്രചെയ്യുമ്പോൾ ശിഷ്യന്മാർ ആ വാക്യം ഉരുവിട്ടുകൊണ്ടിരുന്നു. ആശ്രമത്തിൽ എത്തിക്കഴിഞ്ഞപ്പോൾ സ്നേഹാനന്ദൻ ശിഷ്യന്മാരെ അടുത്തിരുത്തിക്കൊണ്ട് പറഞ്ഞു.

നാം യാത്രയിൽ കണ്ട ഓരോവീടും നമ്മെ ഓരോ പാഠം പഠിപ്പിക്കുന്നു. ആ പാഠം എന്തെന്ന് നിങ്ങൾത്തന്നെ പറയുക.

"ഒന്നാമത്തെ വീട് പുറമേ മാത്രം ഭംഗിയുള്ള മനുഷ്യരെപ്പോലെയാണ്. അവർ ഭംഗിയുള്ള വസ്ത്രങ്ങളും ആഭരണങ്ങളും ധരിക്കുന്നു. ഹൃദ്യമായ സംസാരവും മധുരമായ പുഞ്ചിരിയുംകൊണ്ട് അവർ ആളുകളെ ആകർഷിക്കും. 'വെള്ളതേച്ച ശവക്കല്ലറകൾ' എന്നാണ് യേശുനാഥൻ ഇവരെപ്പറ്റി പറയുന്നത്. ശവക്കല്ലറയ്ക്കുള്ളിൽ അസ്ഥിക്ഷണങ്ങൾ. കല്ലറയുടെ പുറമോ മനോഹരം. അകം കഴുകാതെ പുറം മാത്രം തേച്ചുമിനുക്കിയ കിണ്ടികിണ്ണങ്ങളോടും കർത്താവ് ഇവരെ ഉപമിച്ചിരിക്കുന്നു.

പ്രമോദിന്റെ വ്യാഖ്യാനം ശരിയെന്ന് സന്യാസി സമ്മതിച്ചു.

'രണ്ടാമത്തെ വീടുപോലെയുള്ള ചില മനുഷ്യരുണ്ട്. അവരുടെ 'ബാഹ്യരൂപം' ഭംഗിയുള്ളതല്ലെങ്കിലും അകം ഭംഗിയുള്ളതാണ്. അവർ നല്ല വസ്ത്രം ധരിക്കില്ല. സംസാരം പരുക്കൻ ആയിരിക്കും. പക്ഷെ മനസ്സ് സ്നേഹാർദ്രവും സുന്ദരവും ആയിരിക്കും." പ്രതാപ് പറഞ്ഞു. പ്രതാപിനെ സന്യാസി അഭിനന്ദിച്ചു.

"ശരീരത്തിലും മനസ്സിലും ആത്മാവിലും മാലിന്യം ഉള്ള മനുഷ്യരെ മൂന്നാമത്തെ വീടിനോട് ഉപമിക്കാം. സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും നേരിയ കതിരുപോലും അവരുടെ ജീവിതത്തിൽ കണ്ടെത്താനാവില്ല. പ്രസാദിന്റെ വ്യാഖ്യാനം ശരിതന്നെ. ആ ശിഷ്യനെയും സന്യാസി അഭിനന്ദിച്ചു.

"അകവും പുറവും ഒരുപോലെ വിശുദ്ധവും സുന്ദരവും ആയ ഹൃദയം ഉള്ള മനുഷ്യരോട് നാലാമത്തെ വീടിനെ ഉപമിക്കാം. ശരീരവും, മനസും, ആത്മാവും പവിത്രമായി സൂക്ഷിക്കുന്നതാണ് യഥാർത്ഥ 'ക്രിസ്തു ശിഷ്യൻ' പ്രശാന്തിന്റെ വാക്കുകൾ സന്യാസിയെ സന്തോഷഭരിതനാക്കി.

"ശരീരവും മനസും ആത്മാവും ഞാൻ പരിശുദ്ധമായി സൂക്ഷിക്കും എന്ന് നിങ്ങൾ പ്രതിജ്ഞയെടുക്കുക. സന്യാസി ശിഷ്യന്മാരോടു പറഞ്ഞു. അവർ അദ്ദേഹത്തിന്റെ ഉപദേശം ചെവികൊണ്ടു. ആ പ്രതിജ്ഞ ഇന്നും അവർ പാലിക്കുന്നു.

കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരേ.

പ്രമോദും, പ്രതാപും, പ്രസാദും, പ്രശാന്തും എടുത്ത പ്രതിജ്ഞ നമുക്കും എടുക്കാം. അതു പാലിക്കാം.

"എന്റെ ശരീരവും മനസും ആത്മാവും എന്നെന്നും പരിശുദ്ധമായി സൂക്ഷിക്കും."

മഹാകവി രവീന്ദ്രനാഥ് ടാഗൂറിന്റെ ഒരു കാവ്യശകലം കൂടി പഠിക്കുക:-

"എന്റെ ജീവജീവനേ എന്റെ സർവ്വാംഗങ്ങളിലും അങ്ങയുടെ സജീവസ്പർശം ഉണ്ടെന്നറിയുകയാൽ ഞാൻ എന്നെന്നും അവയെ പവിത്രമായി സൂക്ഷിക്കും."

എല്ലാ നന്മകളും നേർന്നുകൊണ്ട്

സ്വന്തം കുഞ്ഞിച്ചായൻ



*For Favours Received*



ഒരു വിശ്വാസി, കരിപ്പുഴ



Mrs. Mariamma Pappan
Gujarath

സമീക്ഷ

# കപ്യാരോ ശുശ്രൂഷക്കാരനോ?

ഫാ. ചെറിയാൻ ടി. സാമുവൽ, വഞ്ചിത്ര

“ഇന്ന് ഒരു പുരോഹിതനായി പട്ടംകെട്ടപ്പെട്ടയാളുടെ ഒരു പൂർവ്വികൻ ഈ ഇടവകയിലെ ഒരു കപ്യാരായിരുന്നു.” ഒരു നവവൈദീകന് ആശംസ അറിയിച്ചുകൊണ്ട് ഒരാൾ ചെയ്ത പ്രസംഗത്തിന്റെ ആദ്യത്തെ വാചകമാണിത്. ഇവിടെ കപ്യാർ എന്ന പദപ്രയോഗം അദ്ദേഹം പ്രയോഗിച്ചത് എന്ത് ഉദ്ദേശത്തിലാണ് എന്ന വിഷയത്തിലേക്ക് കടക്കുന്നില്ല; എന്നാൽ ഈ വാചകം ഒരു യാഥാർത്ഥ്യത്തിലേക്ക് വിരൽചൂണ്ടുന്നു. മാലാഖമാർക്കടുത്ത ദൈവീകശുശ്രൂഷ ചെയ്യുന്നവരാണെങ്കിലും സമൂഹത്തിൽ പ്രത്യേകിച്ച് ക്രൈസ്തവ സമൂഹത്തിൽ ഇത്രയധികം വിലയിടിച്ച് താഴ്ത്തപ്പെടുന്ന വർഗ്ഗം വേറെ ഉണ്ടോയെന്ന് സംശയമാണ്. ശുദ്ധതയുടെ അതിവിശുദ്ധ സ്ഥലത്ത് മാലാഖമാർക്കടുത്ത സ്ഥാനികൾ ലോകത്തിൽ ചവിട്ടിമെതിക്കപ്പെടുന്നത് എന്തുകൊണ്ട്? സമ്പന്നനായ ദൈവത്തെ ശുശ്രൂഷിക്കുന്ന ഇവർ കാൽക്കാശിന് വകയില്ലാത്തവർ പ്രസ്തുത മാർഗ്ഗം നിവർത്തികേടുകൊണ്ട് സ്വീകരിക്കുമ്പോൾ അവരുടെ പ്രാരാബ്ധങ്ങളെക്കുറിച്ച് മനസ്സിലാക്കാൻ മെനക്കെടാതെ പള്ളിയിൽനിന്നും പള്ളിപ്രമാണികളാൽ പുറത്താക്കപ്പെടുമ്പോഴും അസംഘടിതരായ ഇവരുടെ രക്ഷയ്ക്ക്നേരെ പലരും മുഖംതിരിച്ച് നിൽക്കുന്നതെന്തുകൊണ്ട്? ഇവരെ സംരക്ഷിക്കാൻ സഭാനേതൃത്വത്തിന് കടമയില്ലേ? ഇവരുടേയും കുടുംബത്തിന്റെയും വിശപ്പടക്കാൻ ഇവരുടെ സേവനം സ്വീകരിക്കുന്നവർക്ക് ബാദ്ധ്യതയില്ലേ? ഇവരെക്കുറിച്ച് അല്പമായി പഠിക്കുന്നതോടൊപ്പം മേൽപ്രസ്താവിച്ച ചില പ്രശ്നങ്ങളെ വിശകലനം ചെയ്ത് പരിഹാരം കാണാനുള്ള ഒരു എളിയ ശ്രമമാണ് ഈ ലേഖനത്തിലൂടെ ചെയ്യുന്നത്.

### പദപഠനം

'കപ്യാർ' എന്ന പദത്തേക്കുറിച്ച് സഭാവിജ്ഞാനകോശം പറയുന്നത് ഇപ്രകാരമാണ്:"ഈ പദത്തിന്റെ ഉൽപ്പത്തി സുറിയാനിയിലെ 'കെബൂറ' എന്ന പദത്തിൽ നിന്നാണ് എന്ന ഒരു അഭിപ്രായമുണ്ട്. ശവക്കുഴി വെട്ടുന്നവൻ എന്നാണ് ഇതിന്റെ അർത്ഥം. ആരാധനകളിലും കൂദാശകളിലും കാർമ്മികനായ പുരോഹിതനെ സഹായിക്കുന്ന അയ്മേനികളാണവർ. ശുശ്രൂഷാസഹായികൾ എന്ന് ഇവരെ വിളിക്കാം. ആരാധനയിലെ ശുശ്രൂഷകൂടാതെ ദേവാലയങ്ങളിലെ വിശുദ്ധ വസ്തുക്കൾ സൂക്ഷിക്കുക, മദ്ബഹായിലെ കാര്യങ്ങൾ ക്രമീകരിക്കുക തുടങ്ങിയ പല ചുമതലകളും ഇവർ നിർവ്വഹിക്കുന്നു. കപ്യാർ എന്ന പദത്തേക്കാൾ ശുശ്രൂഷകൻ എന്ന പദത്തിനാണ് സ്വീകാര്യത" (P. 197)

സുറിയാനി പാരമ്പര്യത്തിൽ പൂർവ്വകാലത്ത് ശുശ്രുഷയിൽ പുരോഹിതനെ സഹായിക്കുന്നയാൾ ശവക്കുഴി വെട്ടുന്ന ജോലിചെയ്തിരിക്കാം എന്നാൽ ഇന്ന് ഇത് രണ്ടും തമ്മിൽ വലിയ അന്തരം ഉണ്ട്. കപ്യാർ എന്ന വാക്കിന്റെ മൂല്യ പദം കെബൂറ എന്നാണോ എന്ന് ഇനിയും കൂടുതൽ പഠനവിധേയമാക്കണം. ആണെങ്കിൽ കെബൂറ എന്ന പദത്താൽ വിവക്ഷിക്കപ്പെടുന്ന ആളുകളും, ഇന്ന് കപ്യാർ എന്ന് ജനങ്ങൾ വിളിക്കുന്ന ആളുകളും തമ്മിൽ അന്തരം ഉണ്ടായത് എന്തുകൊണ്ട്? ഇവിടെ നമ്മൾക്ക് മനസ്സിലാക്കാവുന്ന കാര്യം നമ്മുടെ 'കപ്യാർ' 'കെബൂറ' അല്ല എന്നാണ്. ഇത് വിരൽചൂണ്ടുന്നത് ആരാധനകളിലെ പട്ടക്കാരന്റെ സഹായികളെ കപ്യാർ എന്ന് വിളിക്കുന്നത് അടിസ്ഥാനപരമായി തെറ്റാണ് എന്ന ആശയത്തിലേക്കാണ്. വീണ്ടും ഈ പദം പ്രയോഗിക്കുന്നത് രണ്ടു കാരണങ്ങൾകൊണ്ടാണ്. ഒന്നാമത്, അറിവുകേടുകൊണ്ട്. രണ്ടാമത്, സമൂഹത്തിൽ ഇവരേ താഴേത്തട്ടിലേക്ക് താഴ്ത്താൻ മനഃപ്പൂർവ്വമായി പ്രയോഗിക്കുന്ന അഹങ്കാരവും അറിവുകേടും മാറ്റി ശുശ്രൂഷകർക്ക് മാന്യമായ സ്ഥാനം നൽകേണ്ടതാണ്.

### സഭയിൽ ഇവരുടെ ജോലി

ആരാധനക്ക് വേണ്ട കാര്യങ്ങൾ യഥാസ്ഥാനപ്പെടുത്തി പുരോഹിതനെ സഹായിക്കുക എന്നതാണ് ആധുനികസഭ ഇവരെക്കൊണ്ട് ഉദ്ദേശിക്കുന്ന പ്രധാന ജോലി. പള്ളി പ്രത്യേകിച്ച് മദ്ബഹ വൃത്തിയായി സൂക്ഷിക്കുക എന്നതും ഇവരുടെ ജോലിയാണ്. ആരാധന തുടങ്ങിയ കാലം മുതൽതന്നെ സഹായികളും ഉണ്ടായിരുന്നു. പഴയനിയമ ആരാധനയിൽ അഹറോന്റെ പുത്രന്മാരെ ആരാധനയിൽ സഹായികളായി ദൈവം തന്നെ നിയോഗിക്കുന്നതായി ലേവ്യാപുസ്തകം ഒന്നാം അദ്ധ്യായത്തിൽ നാം വായിക്കുന്നു.

ധൂപാർപ്പണമാണ് ആധുനിക സഭ ശുശ്രുഷകർക്ക് നൽകുന്ന മറ്റൊരു പ്രധാന ജോലി. ദിനംപ്രതി ധൂപാർപ്പണം നടത്തുന്നതിനെപ്പറ്റി പുറപ്പാട് പുസ്തകത്തിൽ പരാമർശിക്കുന്നുണ്ട് (30:7-8). അത് മഹാപുരോഹിതൻ ചെയ്തിരുന്ന കാര്യമാണ്. സഖറിയാപുരോഹിതന്റെ ധൂപാർപ്പണത്തെക്കുറിച്ച് ലൂക്കോസ് ഒന്നാം അധ്യായത്തിൽ നാം വായിക്കുന്നു. പുരോഹിതന്മാരും മഹാപുരോഹിതന്മാരും ചെയ്തുവന്നിരുന്ന ഈ അതിശ്രേഷ്ഠമായകാര്യം ഇന്ന് ഭരമേറ്റിരിക്കുന്ന (ഭാഗികമായിട്ടാണെങ്കിലും) ശുശ്രൂഷകരുടെ സ്ഥാനം ഇന്ന് സഭയിൽ ചവിട്ടിമെതിക്കപ്പെടുകയല്ലേ?

ക്രൈസ്തവ ആരാധനക്ക് പശ്ചാത്തലമൊരുക്കി യഹൂദ ആരാധനയിലും ഇതുപോലെ സഹായികളുണ്ടായിരുന്നു. കെട്ടിടം സൂക്ഷിക്കുന്നതിനും ആരാധന ക്രമമായി നടത്തുന്നതിനും ഇവരെ നിയോഗിച്ചു. ലൂക്കോസിന്റെ സുവിശേഷം 4-ാം അദ്ധ്യായത്തിൽ കർത്താവിന്റെ നസറേത്ത് മാനിഫെസ്റ്റോയുടെ വായനക്ക്ശേഷം അവൻ പുസ്തകം മടക്കി ശുശ്രൂഷക്കാരന് തിരികെ കൊടുത്തിട്ട് ഇരുന്നു. ശുശ്രൂഷക്കാരനെന്ന പദത്തിന് ഇഗ്ലീഷിൽ minister എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നത്. ആരാധനയിൽ ചെറുതല്ലാത്ത സ്ഥാനം ഇവർ വഹിച്ചിരുന്നു.

## ശുശ്രൂഷകർ മറ്റ് സഭകളിൽ

മറ്റുസഭകളിൽ ധൂപം അർപ്പിക്കുന്നത് പൂർണ്ണശെമ്മാശന്മാരോ, വൈദീകരോ ആണ്. ഓർത്തഡോക്സ് ആരാധനയിലും യഥാർത്ഥത്തിൽ പ്രധാന കാർമ്മികനായ പുരോഹിതന്റെ സഹായിയും ജനങ്ങളുടെ സജീവ പങ്കാളിത്തത്തിന് നേതൃത്വം കൊടുക്കുകയും ചെയ്യുന്ന ആൾ ശെമ്മാശനാണ്. ബൈസന്റയിൻ സഭയിൽ എവൻഗേലിയോൻ വായിക്കുന്നത് ശെമ്മാശനാണ്. വൈദീകനെപ്പോലെതന്നെ ശെമ്മാശന്റെയും സാന്നിദ്ധ്യം ഏതു കുർബ്ബാനയിലും ഒഴിച്ചുകൂടാൻ പാടില്ലാത്തതാണ്. ഈ ശെമ്മാശന്റെ റോളാണ് നമ്മുടെ സഭയിൽ ശുശ്രൂഷകർക്ക് നൽകപ്പെട്ടിരിക്കുന്നത്. ശെമ്മാശുപട്ടം സ്വീകരിച്ചവരെപ്പോലെ ശുശ്രുഷകരെ സഭ പരിഗണിക്കേണ്ടതാണ്.

### ഉപസംഹാരം

ശുശ്രൂഷകരുടെ സേവനത്തിന്റെ പൂർവ്വകാല ചരിത്രത്തിലോ മറ്റു സഭകളിൽ ഈ സ്ഥാനികളുടെ സേവനമേഖലയിലോ ഇവരെ വിലകുറഞ്ഞവരായിട്ടോ കാണുന്നില്ല. ഇവിടെ ഇങ്ങനെ സംഭവിക്കുന്നത് നമ്മുടെ സഭയിൽ ഇപ്പോഴും നിലനിൽക്കുന്ന ചില ആഢ്യത്വചിന്താഗതിയുടെയും സാമ്പത്തീക ഉച്ചനീചത്വങ്ങളുടെയും വരേണ്യ അധഃസ്ഥിത വർഗ്ഗചിന്താഗതിയുടെയും പ്രത്യക്ഷ ഉദാഹരണമാണ്. ഷെഡ്യൂൾഡ് കാസ്റ്റായി തരം താഴ്ത്തപ്പെട്ടിരിക്കുന്ന, ചവിട്ടിത്താഴ്ത്തലിന്റെ ജലാന്തർഭാഗത്ത് പ്രാണവായു കിട്ടാതെ മരിച്ചുകൊണ്ടിരിക്കുന്ന ഈ വർഗ്ഗത്തിന് യേശുക്രിസ്തുവിന്റെ സമൃദ്ധമായ ജീവൻ അല്പമായെങ്കിലും പകർന്ന് ആശ്വാസം പകരാൻ നമുക്ക് ബാദ്ധ്യതയില്ലേ?





## വൈദീക ക്ഷേമനിധി

വൈദീക ക്ഷേമനിധിയിൽ വിവിധ ഭദ്രാസനങ്ങളിൽ നിന്നും ലഭിച്ച തുക താഴെ ചേർക്കുന്നു.

| | | |
|---|---|---|
| 1. | തിരുവനന്തപുരം | 8300 |
| 2. | കൊല്ലം | 26300 |
| 3. | തുമ്പമൺ | 14010 |
| 4. | ചെങ്ങന്നൂർ | 26000 |
| 5. | നിരണം | 1500 |
| 6. | കോട്ടയം | 9000 |
| 7. | അങ്കമാലി | 9850 |
| 8. | കൊച്ചി | 38001 |
| 9. | കുന്നംകുളം | 9600 |
| 10. | മലബാർ | 5500 |
| 11. | സുൽത്താൻബത്തേരി | 3000 |
| 12. | മദ്രാസ് | 70496 |
| 13. | ബോംബെ | 40750 |
| 14. | കൽക്കട്ട | 101000 |
| 15. | ഡൽഹി | 416641 |
| 16. | അമേരിക്ക | 61068 |
| 17. | കാനഡ | 29451 |
| 18. | കോട്ടയം സെൻട്രൽ | 20000 |
| 19. | വ്യക്തികൾ | 40500 |
| | ആകെ | 930967 |

ഇതുവരെയും ഈ പദ്ധതിയിൽ സഹകരിക്കാത്ത ഇടവകകൾ എത്രയും വേഗം അവരുടെ വിഹിതം അയച്ചുകൊടുത്ത് ഈ പദ്ധതിയെ വിജയിപ്പിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

കോട്ടയം                തോമസ് മാർ അത്താനാസിയോസ്
16-01-98

വനിതാപംക്തി

# ക്രിസ്തീയ കുടുംബജീവിതം

സജി തങ്കച്ചൻ, റിയാദ്

ആദമിന്റെ സൃഷ്ടിയ്ക്കുശേഷം അവൻ ഏകനായിരിയ്ക്കുന്നത് നന്നല്ല എന്ന് മനസ്സിലാക്കിയ യഹോവയായ ദൈവം അവന് തുണയായി ഒരു സ്ത്രീയെ സൃഷ്ടിച്ചു; - അവന്റെ ശരീരത്തിന്റെ ഭാഗമായി, അവന്റെ ജീവന്റെ തന്നെ അംശമായി. 'നര'നിൽനിന്നും ഉളവായവൾ 'നാരി' യായി. മനഷ്യരാശിയിലെ ആദ്യത്തെ കുടുംബം അവിടെ പിറക്കുകയായി. ആ ദാമ്പത്യവല്ലരിയിൽ മൂന്നുപുഷ്പങ്ങൾകൂടി വിടർന്നപ്പോൾ അതൊരു പൂർണ്ണകുടുംബമായി. ഭാര്യയും ഭർത്താവും, അമ്മയും അച്ഛനും, മക്കളും, സഹോദരൻമാരും, സഹോദരിമാരും ഉൾപ്പെട്ടതാണ് ഒരു കുടുംബം.

ഒരേ വ്യക്തിതന്നെ വ്യത്യസ്ഥമായ 'റോളു'കൾ ആണ് കുടുംബത്തിൽ ചെയ്യേണ്ടിയിരിക്കുന്നത്. എന്നാൽ ഈ 'കാരക്ടേർസ്' എല്ലാംതന്നെ ഒരേ ജീവന്റെ അംശമാണ് എന്നതിനാൽ, ഒരു കുടുംബം എന്ന നിലയ്ക്ക് സ്വയമായ അസ്ഥിത്വം ഇല്ല. അതായത് ഒരു വ്യക്തി മാത്രം ഒരു കുടുംബം ആകുന്നില്ല. ഈ സ്ഥിതിയിൽ ക്രിസ്തീയകുടുംബം എപ്രകാരമായിരിയിക്കണം എന്നതിനെപ്പറ്റി ചിന്തിക്കാം.

ക്രിസ്തീയ കുടുംബജീവിതത്തിന്റെ അടിസ്ഥാനം മുടങ്ങാത്ത കുടുംബപ്രാർത്ഥനയാണ്. പ്രഭാതത്തിലും പ്രദോഷത്തിലും മാതാപിതാക്കളും കുഞ്ഞുങ്ങളും ഒരുമിച്ച് ദൈവസന്നിധിയിൽ കണ്ണുനീരോടെ ചിലവഴിയ്ക്കുന്ന നിമിഷങ്ങൾ ജീവിതത്തിലെ ഏറ്റവും ശ്രേഷ്ഠമായ നിമിഷങ്ങൾ ആയിരിക്കും. പക്ഷേ പലവിധങ്ങളായ കാരണങ്ങളാൽ കുടുംബപ്രാർത്ഥനകൾ ഇന്ന് പല ഭവനങ്ങളിലും മുടങ്ങിക്കിടക്കുകയാണ് എന്നത് ഒരു യാഥാർത്ഥ്യമാണ്. സമൂഹത്തിൽ ഓരോ ദിവസവും ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന മാറ്റങ്ങൾ കുടുംബത്തിന്റെ നേരായ മാർഗ്ഗത്തെ ആകെ താളം തെറ്റിച്ചിരിയ്ക്കുന്നു. മനുഷ്യൻ എന്തൊക്കെയോ നേടുവാനുള്ള വ്യഗ്രതയിൽ ആത്മീയജീവിതത്തിന്റെ അടിസ്ഥാനപ്രമാണങ്ങൾ മറന്നു പോയിരിയ്ക്കുന്നു. സന്ധ്യയ്ക്ക് ടെലിവിഷനിൽ വിടരുന്ന 'സീരിയലുകൾ' മാനുഷിക പ്രവർത്തനങ്ങളെ (ആത്മീയ ജീവിതത്തെപോലും) നിയന്ത്രിയ്ക്കുന്നു. സായംസന്ധ്യയിൽ ആരംഭിയ്ക്കുന്ന ഈ നിറക്കൂട്ടുകൾ രാത്രി വളരെ വൈകിവരെ തുടരുന്നതിനാൽ കുടുംബപ്രാർത്ഥനയുടെ സമയം അതിൽ ലയിച്ചു പോകുന്നു. കുടുംബത്തിലെ എല്ലാ അംഗങ്ങളും ഒരുമിച്ച് അത്താഴമേശയിൽപോലും കണ്ടുമുട്ടുന്നില്ല എന്നിരിയ്ക്കെ ഒരുമിച്ചുള്ള പ്രാർത്ഥനയക്ക് എവിടെ നേരം? എന്നാൽ യഥാർത്ഥ ക്രിസ്തീയ ജീവിതം ഈ ഒഴുക്കുകൾക്ക് എതിരായ ഒന്നായിരിയ്ക്കണം. പ്രതിബന്ധങ്ങളെ തരണം ചെയ്യാൻ കെല്പുള്ള ഒന്നായിരിയ്ക്കണം അത്. ആ കെല്പു നേടുന്നതിനുള്ള ഊർജ്ജം സ്വർഗ്ഗത്തിൽനിന്നും ലഭിയ്ക്കുന്നു. സ്വർഗ്ഗീയ കിളിവാതിലുകൾ തുറക്കപ്പെടുന്നതിനുള്ള താക്കോലാണ് പ്രാർത്ഥന. ഓരോ ദിവസവും തങ്ങളുടെ സ്രഷ്ടാവിന്റെ മുമ്പിൽ ഒരു കുടുംബമായി മുഴങ്കാൽ മടക്കുവാൻ, പ്രഭാതത്തിലും പ്രദോഷത്തിലും പത്തുമിനിട്ടുവീതമെങ്കിലും കണ്ടെത്തുവാൻ സാധിച്ചേ മതിയാവുകയുള്ളൂ. യേശുക്രിസ്തു പറയുന്നു "പരീക്ഷകളിൽ അകപ്പെടാതിരിപ്പാൻ ഉണർന്നു പ്രാർത്ഥിപ്പിൻ" എന്ന്. പ്രാർത്ഥനാധിഷ്ഠിതമായ ഒരു കുടുംബത്തിൽ സന്തോഷത്തിന്റെയും സമാധാനത്തിന്റെയും അന്തരീക്ഷമായിരിക്കും. പിന്നെ ലൌകിക ജീവിതത്തിൽ കുടുംബങ്ങൾ അവരുടെ ഉത്തരവാദിത്വങ്ങൾ കൃത്യതയോടെ പാലിച്ചാൽ മതിയാകും.

ഒരു കുടുംബത്തെ ഏറ്റവും അധികം സ്വാധീനിയ്ക്കാൻ കെല്പുള്ളത് സ്ത്രീയ്ക്കാണ് എന്നതിന് സംശയമൊന്നുമില്ല. ഒരു ഉത്തമകുടുംബത്തിൽ അവളുടെ പങ്കിനെപ്പറ്റിത്തന്നെ ആദ്യമായി ചിന്തിയ്ക്കാം. പ്രധാനമായും ഭാര്യയുടെയും, അമ്മയുടെയും ഭാഗങ്ങൾ അഭിനയിയ്ക്കേണ്ടവളാണ് സ്ത്രീ. ഭാര്യ എന്ന നിലയിൽ കണ്ണുനീരിലും പുഞ്ചിരിയിലും ഭർത്താവിനൊപ്പം നിൽക്കേണ്ടവളാണ് സ്ത്രീ. പ്രയാസങ്ങൾ നേരിടുമ്പോൾ ഭർത്താവിനെ കുറ്റപ്പെടുത്തി ഇടർച്ചകൾ സൃഷ്ടിയ്ക്കാതെ പ്രതികൂല സാഹചര്യങ്ങളിലും, ഭർത്താവിന് താങ്ങും തണലുമായി നില്ക്കാൻ അവൾക്ക് കഴിയണം. പരസ്പരം ഭാരങ്ങളെ ചുമക്കുവാൻ കഴിയുന്നുവെങ്കിൽ ഭാര്യയ്ക്ക് സ്നേഹവാനായ ഭർത്താവിനെയും ഭർത്താവിന് സ്നേഹവതിയായ ഭാര്യയെയും ലഭിയ്ക്കുന്നു. ജീവിതത്തിൽ ക്ഷണിയ്ക്കപ്പെടാത്ത അതിഥികളാണ് സന്തോഷവും സന്താപവും. അവയെ നന്നായി പരിചരിയ്ക്കുവാൻ പ്രാപ്തയായിരിയ്ക്കണം ഭാര്യ. സർവ്വോപരി ദൈവസന്നിധിയിൽ തന്റെ ഭർത്താവിനും കുഞ്ഞുങ്ങൾക്കുംവേണ്ടി കണ്ണുനീർ ഒഴുക്കുവാൻ അവൾക്ക് കഴിയണം. ആ കണ്ണീർ കണങ്ങൾ ശാന്തിയുടെയും സമാധാനത്തിന്റെയും സന്തോഷത്തിന്റെയും ഒരായിരം പനിനീർ പൂക്കളായി മാറും എന്നതിന് സംശയമൊന്നുമില്ല. ദു:സ്വഭാവങ്ങൾക്ക് അടിമയായ ഭർത്താവിനെ ഉത്തമഭർത്താവും സ്നേഹസമ്പന്നനായ പിതാവുമായി മാറ്റാൻ അവൾക്ക് കഴിയും. കുടിച്ച് കൂത്താടി രാത്രിവരെ വൈകി വീട്ടിലെത്തുന്ന ഭർത്താവിനെ അതേ ദുഷ്ടആത്മാവോടെ നേരിടാൻ നില്ക്കാതെ, സുബോധത്തോടെ ആയിരിക്കുമ്പോൾ ശാന്തമായി ഭവിഷ്യത്തുളെപ്പറ്റി പറഞ്ഞു മനസ്സിലാക്കിയാൽ അയാൾ പശ്ചാത്തപിയ്ക്കും എന്നതിൽ തർക്കമില്ല. മദ്യത്തിനും മറ്റുവെറിക്കൂത്തുകൾക്കും അടിമയായി ജീവിച്ച ഒരു യുവാവ്, വിവാഹത്തിനുശേഷം ഒരു വർഷത്തിനുള്ളിൽ ഉത്തമനായ ഭർത്താവായി മാറി, അതിന്റെ കാരണം അയാളുടെ തന്നെ വാക്കുകളിൽ "ദുർഗന്ധം വമിയ്ക്കുന്ന, ആരും തിരിഞ്ഞുനോക്കാൻ മടി

യ്ക്കുന്ന, ചെളിക്കുണ്ടിൽ കിടന്ന എന്നെ ഈ നിലയിൽ എത്തിച്ചത് എന്റെ സ്നേഹനിധിയായ ഭാര്യയാണ്'' എത്ര മഹത്തരമായ സാക്ഷ്യം! ഒരു കുടുംബത്തെ എന്നല്ല, ഒരു സമൂഹത്തെ മുഴുവൻ രക്ഷിക്കുവാനും നശിപ്പിക്കുവാനും പ്രാപ്തയാണ് ഒരു സ്ത്രീ എന്ന് എസ്ഥേറിന്റെയും ഹവ്വായുടെയും കഥകൾ നമ്മെ പഠിപ്പിയ്ക്കുന്നു. ഭർത്താവെന്ന നിലയിൽ ഒരു പുരുഷനും, ക്ഷമയോടും, സ്നേഹത്തോടും, വിട്ടുവീഴ്ചാമനോഭാവത്തോടും യോഗ്യമായത് പ്രവർത്തിയ്ക്കണം. ഇരുവരും കോപവും വാഗ്വാദവും വിട്ടകലണം (1തിമോ.2:8) മൃദുവായ ഉത്തരം ക്രോധത്തെ ശമിപ്പിക്കുന്നു, കഠിനവാക്കോ കോപത്തെ ജ്വലിപ്പിക്കുന്നു (സദൃ 15:1)

പ്രത്യേകിച്ചും സ്ത്രീകൾ ഈ സംഗതി മറന്നു പോകരുത്. താൻ യഹോവ യുടെ ദാനമാണെന്ന് ബുദ്ധിയുള്ള ഭാര്യ എപ്പോഴും ചിന്തിച്ചുകൊള്ളണം. (സദൃ 19:14)

കുടുംബത്തിലെ കുഞ്ഞുങ്ങളുടെ സ്വഭാവത്തെ നിയന്ത്രിയ്ക്കുന്നത് മാതാവാണ് എന്നതിൽ രണ്ടു പക്ഷമില്ല. ഗർഭസ്ഥ ശിശുവിന്റെ തലച്ചോറ് വളരുന്നത് അമ്മയുടെ ചിന്തകളിൽനിന്നും ഉരുത്തിരിയുന്ന ശക്തി ആർജ്ജിച്ചാണ്. അമ്മ നല്ലതുമാത്രം ചിന്തിയ്ക്കുന്നുവെങ്കിൽ ശിശുവിന്റെ വളർച്ചയും ആ വഴിയായിരിയ്ക്കും.. അമ്മയുടെ കണ്ണുനീരിന്റെ ചൂടുനനവറിഞ്ഞുവേണം ഉദരത്തിൽ ഉരുവായ ശിശു വളരുവാൻ "ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിയ്ക്കുക. അവൻ വൃദ്ധനായാലും അത് വിട്ടുമാറുകയില്ല'' (സദൃ. 22:6) ഈ അഭ്യസനത്തിന്റെ ആരംഭം കുറിയ്ക്കുന്നത് ഗർഭത്തിൽ വച്ചുതന്നെയാണ്. ഒരു കുഞ്ഞിന്റെ സ്വഭാവം അത് അമ്മയുടെ ഉദരത്തിലായിരിയ്ക്കുമ്പോൾതന്നെ രൂപാന്തരപ്പെടുന്നു എന്ന സത്യം ശാസ്ത്രം അംഗീകരിച്ചിട്ടുള്ളതാണ്. ഗർഭാവസ്ഥയിൽ വെറും ആറുമാസം മാത്രം പ്രായമുള്ള ഏലിസബേത്തിന്റെ ഉദരത്തിലെ ശിശു, വി. കന്യകമറിയാമിന്റെ ഉത്തമ സാമീപ്യം മനസ്സിലാക്കി എന്ന് വി. വേദപുസ്തകം സാക്ഷിയ്ക്കുന്നു. (വി. ലൂക്കോസ് 1:44)

മിക്ക കുടുംബങ്ങളിലും കുഞ്ഞുങ്ങളെ ഉറക്കിയിട്ടിട്ട് പ്രാർത്ഥനയ്ക്കിരിക്കുന്നതായി കണ്ടിട്ടുണ്ട്. യഥാർത്ഥത്തിൽ ആ കുഞ്ഞിനെ മടിയിൽവച്ചുകൊണ്ട് ആ അമ്മ കണ്ണുനീർ ഒഴുക്കി പ്രാർത്ഥിയ്ക്കുന്നുവെങ്കിൽ, ശിശു പ്രാർത്ഥനാശീലമുള്ളവനായി വളരും എന്നതിൽ തർക്കമില്ല. അഗസ്തീനോസ് എന്ന വിശുദ്ധനെ സൃഷ്ടിച്ചത് മോണിക്ക എന്ന സ്ത്രീരത്നമാണ് എന്ന കാര്യം നാം സ്മരിയ്ക്കുക. കുഞ്ഞുങ്ങൾ 'അമ്മേ' എന്നു വിളിച്ചു തുടങ്ങുമ്പോൾ തന്നെ നാം അവരുടെ നാവിൽ 'ആംഗലേയഭാഷ അരച്ചുപുരട്ടാൻ പെടാപ്പാടു പെടുന്നതു കാണാം. എന്നാൽ കുഞ്ഞിനെ ശരിയായി കുരിശുവരയ്ക്കുന്നത് എങ്ങനെയാണെന്ന് പഠിപ്പിയ്ക്കാൻ മിനക്കെടാറില്ല. ലൗകികമായ അഭ്യസനങ്ങൾക്കൊപ്പം ആത്മീയ കാര്യങ്ങൾ കൂടി കാലാകാലങ്ങളിൽ നമ്മുടെ കുഞ്ഞുങ്ങളെ പഠിപ്പിയ്ക്കുന്നില്ലായെങ്കിൽ ഭാവിയിൽ ദു:ഖിക്കുന്നതിന് ഇടയാകും. ഇക്കാര്യത്തിൽ പ്രധാന പങ്കുവഹിയ്ക്കാൻ കഴിയുന്നത് അമ്മയ്ക്കാണ്. തൊട്ടതിനും പിടിച്ചതിനുമൊക്കെ വിലക്കുകൾ ഏർപ്പെടുത്താതെ, കുട്ടികൾക്ക് പ്രായത്തിനനുസരിച്ച് അല്പം സ്വാതന്ത്ര്യം ഒക്കെ നൽകണം. ഓരോ പ്രവൃത്തിയുടെയും ഗുണദോഷങ്ങളെപ്പറ്റി പറഞ്ഞു മനസ്സിലാക്കി തിരഞ്ഞെടുക്കുവാനുള്ള മാനസിക അവസ്ഥ സംജാതമാകുന്നു. പൈങ്കിളി പ്രസിദ്ധീകരണങ്ങൾ വായിക്കരുത് എന്ന് മക്കളോട് അമ്മ കർശനമായി ശഠിയ്ക്കുന്നതിലുപരിയായി, അതിന്റെ ഗുണദോഷങ്ങൾ മനസ്സിലാക്കാനുള്ള "ഗൈഡ് ലൈൻ" നൽകുന്നതായിരിയ്ക്കും ഉത്തമം. അങ്ങനെയെങ്കിൽ അത്തരം പ്രസിദ്ധീകരണങ്ങൾ പാഠപുസ്തകങ്ങൾക്കിടയിൽ തിരുകി സ്കൂളിലോ, കോളജിലോ കൊണ്ടുപോയി വായിക്കുന്നത് ഒഴിവാക്കാം. സമൂഹത്തിൽ നല്ലതും ചീത്തയും ഉണ്ട്. അതിൽനിന്നും നല്ലത്

മിക്ക കുടുംബങ്ങളിലും കുഞ്ഞുങ്ങളെ ഉറക്കിയിട്ടിട്ട് പ്രാർത്ഥനയ്ക്കിരിക്കുന്നതായി കണ്ടിട്ടുണ്ട്. യഥാർത്ഥത്തിൽ ആ കുഞ്ഞിനെ മടിയിൽവച്ചുകൊണ്ട് ആ അമ്മ കണ്ണുനീർ ഒഴുക്കി പ്രാർത്ഥിയ്ക്കുന്നുവെങ്കിൽ, ശിശു പ്രാർത്ഥനാശീലമുള്ളവനായി വളരും എന്നതിൽ തർക്കമില്ല.

ഉൾക്കൊള്ളുവാനുള്ള മാർഗ്ഗനിർദ്ദേശം ചെറുപ്പംമുതൽതന്നെ കുഞ്ഞുങ്ങൾക്ക് നൽകുന്നതിൽ മാതാപിതാക്കൾ ശ്രദ്ധിയ്ക്കണം. ദൈവം തന്ന ദാനങ്ങൾ നേരായ പാതയിലൂടെ വളരുവാൻ മാതാപിതാക്കളുടെ കണ്ണുനീരോടുകൂടിയ പ്രാർത്ഥന അത്യന്താപേക്ഷിതമാണ്. അല്ലെങ്കിൽ കുഞ്ഞുങ്ങൾ തെറ്റിപ്പോയാൽ അതിനുത്തരവാദികൾ അവർ ആയിരിക്കും. നല്ല വൃക്ഷങ്ങളിൽ നല്ല ഫലം കായിയ്ക്കുന്നു.

കുഞ്ഞുങ്ങളെ ശാസിക്കുന്നതു പോലെ സ്നേഹിയ്ക്കുന്ന കാര്യത്തിലും ലുബ്ധു കാണിച്ചുകൂടാ. "സ്നേഹം മനസ്സിലെ ആകാവൂ" എന്ന പഴയ പ്രമാണം ഈ കാലഘട്ടത്തിനു യോചിച്ചതാണെന്ന് തോന്നുന്നില്ല. മാതാപിതാക്കളുടെ സ്നേഹം കുഞ്ഞുങ്ങൾക്ക് അനുഭവിച്ചറിയാനുള്ളതാണ്. അതു തുറന്നുകാട്ടണം. മക്കളെ വടി കൊണ്ടു മാത്രം സ്നേഹിക്കാതെ വാക്കുകൾകൊണ്ടും സ്നേഹിയ്ക്കണം. ആവശ്യമായി വരുന്ന സന്ദർഭങ്ങളിൽ കുഞ്ഞുങ്ങളെ അവഗണിക്കാതെ അവരുടെ നേട്ടങ്ങളിൽ അർഹമായി അഭിനന്ദിക്കുവാനും, അവരുടെ ചോദ്യങ്ങൾക്ക് അർഹമായ മറുപടി നൽകുവാനും മുതിർന്നവർ ശ്രദ്ധിയ്ക്കണം അർഹമായ അംഗീകാരം ചെറുപ്രായത്തിൽ ലഭിക്കുന്നില്ല എങ്കിൽ കുട്ടികളിൽ അപകർഷതാബോധം വളരുകയും അത് കഠിനമായ മാനസിക പ്രശ്നങ്ങൾക്ക് വഴി തെളിക്കുകയും ചെയ്യുന്നു. അർഹമായ അംഗീകാരം ലഭിയ്ക്കുന്ന കുട്ടികളിൽ ശുഭാപ്തിവിശ്വാസം വളരുകയും ഉത്തമ പൗരൻമാരായിത്തീരുകയും ചെയ്യുന്നു. കുഞ്ഞുങ്ങളുടെ യഥാർത്ഥമായ വ്യക്തിത്വവികസനം ആരംഭിയ്ക്കുന്നത് സ്വഭവനത്തിലാണെന്ന കാര്യം എടുത്തു പറയേണ്ടതില്ലല്ലോ. ആയതിനാൽ മാതാപിതാക്കൾ കുഞ്ഞുങ്ങൾക്ക് കൂട്ടുകാരും, സഹപ്രവർത്തകരും ഗുരുക്കൻമാരും ആയി വർത്തിക്കേണ്ടതാണ്.

കുടുംബത്തിലെ ഉത്തരവാദിത്വങ്ങളെപ്പറ്റി കുഞ്ഞുങ്ങളും മറന്നുകൂടാ. വി. വേദപുസ്തകം പറയുന്നു, "നിനക്കു നന്മയുണ്ടാകുവാനും നീ ഭൂമിയിൽ ദീർഘായുസ്സോടിരിപ്പാനും നിന്റെ മാതാപിതാക്കളെ ബഹുമാനിക്ക" (എഫേ. 6:2-3) ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോന്റെ വാക്കുകൾ ശ്രദ്ധിയ്ക്കൂ. "മകനേ നിന്റെ അപ്പന്റെ കല്പന പ്രമാണിക്ക അമ്മയുടെ ഉപദേശം ഉപേക്ഷിക്കുകയും അരുത്" (സദൃ. 6. 20) മാതാപിതാക്കൾ കാണപ്പെട്ട ദൈവങ്ങളാണ്. കുഞ്ഞുങ്ങളുടെ മാതൃക അവരായിരിയ്ക്കണം. അനുസരണവും, ബഹുമാനവും, സ്നേഹവും ശോഭനമായ ഭാവിയുടെ അടിസ്ഥാനഘടകങ്ങളാണ്, ഒപ്പം യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭവും (സദൃ.1:7) നയമാന്റെ കുഷ്ഠരോഗം മാറാൻ കാരണമായ ബാലികയെപ്പോലെയും, തന്റെ കൈവശം ഉണ്ടായിരുന്ന മുഴുവൻ അപ്പവും, മീനും യേശുവിനു സമർപ്പിച്ച ബാലനെപ്പോലെയും ദൈവനാമം മഹത്വപ്പെടുവാൻ കുട്ടികൾ കാരണമായി ഭവിയ്ക്കണം. (2 രാജാ. 5:3 / യോഹന്നാൻ 6:9) അല്ലാതെ " മൊട്ടത്തലയാ കയറി വാ, മൊട്ടത്തലയാ കയറി വാ" എന്ന് ഏലീശാ പ്രവാചകനെ പരിഹസിച്ച് ശാപമേറ്റ് നശിച്ചുപോയ കുട്ടികളെപ്പോലെ ആകുവാൻ ഇടവരരുത്. അവർ കരടികൾക്ക് ഭക്ഷണമായിത്തീർന്നതായി നാം വായിക്കുന്നു (2 രാജ. 2: 23-24). ചെറുപ്പംമുതൽക്കേ നന്മയുടെ അംശങ്ങൾ ഉൾക്കൊണ്ട് സമൂഹത്തിലും നന്മ ദർശിക്കുവാൻ കുഞ്ഞുങ്ങളെ പ്രാപ്തരാക്കണം. യേശു ക്രിസ്തു പറയുന്നു: " ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവീൻ, അവരെ തടയരുത്" എന്ന്. (മർക്കോസ് 10:14) ശിശുക്കളെ യേശുവിങ്കലേക്ക് നയിക്കണം. ആ പാത കാട്ടിക്കൊടുക്കുക എന്നത് മാതാപിതാക്കളുടെ ചുമതലയാണ്. ആ പാത അവർക്ക് ദൃശ്യമാകുന്നത് ദൈവീക ദർശനങ്ങളിലൂടെയാണ്. ഹന്നായുടെയും (1ശമു. 1:12-13) ഏലിസബേത്തിന്റെയും (ലൂക്കോസ് 1:8-15) അനുഭവങ്ങൾ ഇതിനുദാഹരണങ്ങളാണ്.

ചുരുക്കത്തിൽ, ഒരു ഭവനം അത് ചുടുകട്ടകളുടെ കെട്ടുപണിയെങ്കിൽ, ഒരു ക്രിസ്തീയ കുടുംബം, അത് ഹൃദയങ്ങളുടെ പരസ്പരബന്ധത്തിന്റെ അനന്തരഫലമാണ്. സ്നേഹവും, ബഹുമാനവും, പരസ്പരമുള്ള കരുതലും, പങ്കുവയ്ക്കലും, ക്ഷമയും, അനുസരണവും, ദൈവസാന്നിദ്ധ്യബോധവും ഈ ബന്ധത്തിന്റെ കുമ്മായക്കൂട്ടുകളാണ്. ഇവ കുടുംബബന്ധത്തിന്റെ ദൃഢത വർദ്ധിപ്പിക്കുന്നു. സർവ്വോപരി ദൈവത്തിലുള്ള യഥാർത്ഥ സമർപ്പണം, " ഞാനും എന്റെ കുടുംബവുമോ ഞങ്ങൾ യഹോവയെ സേവിയ്ക്കും." (യോശുവ 24:15), ഈ സമർപ്പണം ദൈവത്തിൽനിന്ന് അളവറ്റ കൃപകളെ പ്രാപ്യമാക്കുന്നു. ഈ ലോകത്തിന്റെ നേട്ടങ്ങളേക്കാൾ ഉപരിയായി സന്തോഷവും സമാധാനവും ആണ് ഒരു കുടുംബത്തിനാവശ്യം. ഇവ രണ്ടും വിലകൊടുത്തു വാങ്ങാവുന്നതല്ല. ഇവയുടെ ഉറവിടം യേശുക്രിസ്തുവാണ്. നാം മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിക്കുന്നുവെങ്കിൽ ഇതൊക്കെയും നമുക്കു ലഭിക്കും. (മത്തായി. 6:33) ക്രിസ്തീയകുടുംബജീവിതം യഥാർത്ഥമായി ഒരു സ്വർഗ്ഗീയ അനുഭവമാണ്. "A happy family is an early heaven". ഈ സ്വർഗ്ഗീയാനുഭവം നമ്മുടെ കുടുംബങ്ങളിൽ പകരപ്പെടുവാൻ പരിശുദ്ധ റൂഹാ നമ്മെ സഹായിക്കട്ടെ.



## പുത്തൻകാവിൽ മാർ പീലക്സിനോസ് ജന്മശതാബ്ദി അവാർഡ് രചനകൾ ക്ഷണിയ്ക്കുന്നു

*കുന്നംകുളം: പുത്തൻകാവിൽ മാർ പീലക്സിനോസ് തിരുമേനിയുടെ ജന്മശതാബ്ദി ആഘോഷങ്ങളുടെ ഭാഗമായി മരത്തംകോട് എം. ജി. എം. യുവജനപ്രസ്ഥാനം അഖില മലങ്കര അടിസ്ഥാനത്തിൽ പ്രബന്ധ മത്സരം നടത്തുന്നു.*

*'പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സിനോസ് : ജീവിതവും സംഭാവനകളും' എന്നതാണ് വിഷയം. ആർക്കും മത്സരത്തിൽ പങ്കെടുക്കാം. പ്രായപരിധിയില്ല. പ്രബന്ധം 10 പേജിൽ കവിയരുത്. പേരും പൂർണ്ണ വിലാസവും രചനയോടൊപ്പം ചേർത്തിരിക്കണം.*

*ഒന്നാം സമ്മാനം സ്വർണ്ണമെഡലും സർട്ടിഫിക്കറ്റും. രണ്ടാം സമ്മാനം കാഷ് അവാർഡും സർട്ടിഫിക്കറ്റും.*

ലഭിക്കേണ്ട അവസാന തീയതി : ഫെബ്രുവരി 28

*വിലാസം: സാംസൺ ചെറുവത്തൂർ*
*മരത്തംകോട് - 680 604*
*തൃശൂർ.*





3rd Death Anniversary

**GEORGE VARGHESE**

**SIBY 21, on January 13, 1997**

Student, National University, Singapore



*THE CLEAR AND DISTINCT FATE*
*THAT THIS WORLD ENGRAVES FOR ONE*
*IS REALLY HARD TO FACE*
*WHEN IT COMES FOR PARTING SITES"*
*FROM GEORGE'S BOOK "IMAGES A FLASHBACH"*

*Inserted By :*

**RAJAN, MOLY AND GIBY**

THOTACATTU KOICHERIL, AMICHAKARY,
THIRUVALLA

ജാലകം

# മനുഷ്യവിഭവശേഷി വികസനവും കാതോലിക്കേറ്റ് സ്റ്റഡി സെന്ററും

നമ്മുടെ രാജ്യത്തു നിലവിലുള്ള സംവരണസമ്പ്രദായം മുന്നോക്കസമുദായങ്ങൾ എന്നു സങ്കല്പിക്കപ്പെട്ടിട്ടുള്ള സമുദായങ്ങളിലെ അംഗങ്ങൾക്ക് സർക്കാർ, പൊതുമേഖലാ സ്ഥാപനങ്ങളിൽ തൊഴിൽ ലഭിക്കുന്നതിനുള്ള അവസരങ്ങൾ വളരെ പരിമിതപ്പെടുത്തുന്നു. പ്രൊഫഷണൽ കോഴ്സുകളിൽ പ്രവേശനം ലഭിക്കുന്ന കാര്യവും വ്യത്യസ്തമല്ല. മലങ്കര ഓർത്തഡോക്സ് സഭ സംവരണ വിഭാഗത്തിലെങ്ങും ഉൾപ്പെടാത്ത ഒന്നായതിനാൽ ഈ സമുദായത്തിലെ ആളുകൾക്ക് പരിമിതമായ അവസരങ്ങൾക്കുവേണ്ടി ഇതര മുന്നോക്കക്കാരുമായി കഠിനമായി മത്സരിക്കേണ്ടിവരുന്നു. ഈ വെല്ലുവിളി നേരിടുന്നതിന് ഒരു മാർഗ്ഗമേയുള്ളൂ. സഭാംഗങ്ങൾ മികച്ചരീതിയിലുള്ള പരിശീലനവും തയ്യാറെടുപ്പുകളും നടത്തുക. ഈ ലക്ഷ്യം മുൻനിർത്തിയാണ് 1993-ൽ ഓർത്തഡോക്സ് സഭ മനുഷ്യവിഭവശേഷി വികസന കേന്ദ്രം സ്ഥാപിച്ചത്. വാണിജ്യം, വ്യവസായം, തൊഴിൽ, പൊതുപ്രവർത്തനം, സ്വകാര്യസംരഭങ്ങൾ തുടങ്ങിയവയിൽ സഭാംഗങ്ങൾക്കുള്ള ലീനശക്തി വികസിപ്പിക്കുന്നതിൽ സഭയ്ക്കുള്ള കടമ നിർവ്വഹിക്കുന്നതിനു വേണ്ടിക്കൂടിയാണ് ഈ സ്ഥാപനം. ദേശവത്കൃത ബാങ്കുകൾ, എൽ. ഐ. സി. ഓഫ് ഇന്ത്യ എന്നിവ നടത്തുന്ന പ്രീ-റിക്രൂട്ട്മെന്റ് ടെസ്റ്റുകൾക്കുവേണ്ടി വിദ്യാർത്ഥികളെ പരിശീലിപ്പിച്ചുകൊണ്ടാണ് ഈ കേന്ദ്രം പ്രവർത്തനം ആരംഭിച്ചത്. ഇതിന്റെ പ്രവർത്തനം കുറേക്കൂടി വിപുലീകരിക്കേണ്ടതിന്റെ ആവശ്യകത ബോദ്ധ്യപ്പെട്ടതിനെ തുടർന്ന് 1997-ൽ കാതോലിക്കേറ്റ് സ്റ്റഡി സെന്റർ ആരംഭിച്ചു. പ്രൊഫഷണലുകൾ, വിദ്യാഭ്യാസ വിചക്ഷണർ വിദ്യാഭ്യാസാധികൃതർ തുടങ്ങി വിദഗ്ദരും പരിചയസമ്പന്നരുമായ ഒരു സംഘം ആളുകളാണ് ഇതിന്റെ പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നത്. വിദ്യാർത്ഥികൾക്ക് പ്രായോഗിക പരിശീലനം നല്കുക, നൈപുണ്യങ്ങൾ വികസിപ്പിക്കുക, ആത്മവിശ്വാസത്തോടെ പരീക്ഷയെ നേരിടാൻ സഹായിക്കുക തുടങ്ങിയ ലക്ഷ്യങ്ങൾ നേടാൻ കഴിയത്തക്കവണ്ണമാണ് കോഴ്സുകൾ രൂപകല്പന ചെയ്തിരിക്കുന്നത്.

കാതോലിക്കേറ്റ് സ്റ്റഡി സെന്ററിന്റെ ആദ്യബാച്ചിൽ 15 വിദ്യാർത്ഥികളെയാണ് മെഡിക്കൽ/എഞ്ചിനിയറിംഗ് പ്രവേശനപരീക്ഷകൾക്കുവേണ്ടി പരിശീലിപ്പിച്ചത്. അവരിൽ 7 പേർ വിവിധ എഞ്ചിനിയറിംഗ് കോളേജുകളിൽ പ്രവേശനം കരസ്ഥമാക്കി. ഒരാൾ ഐ. ഐ. ടി യിലും മറ്റൊരാൾ ആർ. ഇ. സിയിലുമാണ് പ്രവേശനം നേടിയത്. 1998-ലെ പ്രവേശന പരീക്ഷകൾക്കുവേണ്ടി ഇപ്പോൾ 60 പേർ പരിശീലനം നേടിക്കൊണ്ടിരിക്കുന്നു.

ബി. എസ്. ആർ. ബി. ക്ലെറിക്കൽ ടെസ്റ്റിനു വേണ്ടി ഈ കേന്ദ്രം നടത്തിയ പരിശീലനത്തിൽ 40 പേർ പങ്കെടുത്തു. വിജയകരമായി പരിശീലനം പൂർത്തിയാക്കിയ അവർ ടെസ്റ്റിൽ പങ്കെടുക്കുകയും ചെയ്തു. ഇവരിൽ ഗണ്യമായ ഒരു വിഭാഗം ജയിക്കുമെന്നാണ് ഞങ്ങളുടെ പ്രതീക്ഷ.

ഏപ്രിൽ മാസത്തിൽ നടക്കുന്ന ബാങ്ക് പ്രൊബേഷനറി ഓഫീസർമാരുടെ ടെസ്റ്റ്, എൽ. ഐ. സി / ജി. ഐ. സി ഓഫീസർമാരുടെ പരീക്ഷ, ഡൽഹിയിലെ മനുഷ്യവിഭവശേഷി മന്ത്രാലയത്തിനു കീഴിലുള്ള സെന്റർ ഫോർ പോളിസി റിസർച്ച് നടത്തുന്ന ഗ്രാജ്വേറ്റ് തൊഴിൽ യോഗ്യതാനിർണയ പരീക്ഷ എന്നിവയ്ക്കുവേണ്ടിയുള്ള ഒരു പരിശീലന പരിപാടി സംഘടിപ്പിച്ചുകൊണ്ടിരിക്കുകയാണ്. ഇതിൽ പ്രവേശനം നേടുന്നതിന് ഇനിയും അവസരം ഉണ്ട്.

അടുത്ത അദ്ധ്യയനവർഷം മുതൽ നാഷണൽ ഡിഫൻസ് അക്കാഡമി, ഐ. ഐ. എം. ഉൾപ്പെടെയുള്ള സ്ഥാപനങ്ങളിലേക്കുള്ള എം. ബി. എ പൊതുപ്രവേശന പരീക്ഷ എന്നിവയ്ക്കുവേണ്ടിയും പരിശീലന ക്ലാസ്സുകൾ നടത്താൻ ഉദ്ദേശ്യമുണ്ട്.

സെലക്ട്റ്റഡ് എൻഡ് യൂസർ കംപ്യൂട്ടർ കോഴ്സുകൾ കൂടാതെ ബിരുധധാരികളായ വനിതകൾക്കുവേണ്ടി ഒരു വർഷം നീണ്ടുനിൽക്കുന്ന എക്സിക്യൂട്ടീവ്/പെഴ്സണൽ സെക്രട്ടറി പരിശീലന പരിപാടിയും നിർദ്ദേശിക്കപ്പെട്ടിട്ടുണ്ട്. കാതോലിക്കേറ്റ് സ്റ്റഡി സെന്ററിനെ സഭയുടെ സമ്പൂർണ്ണ പരിശീലന കേന്ദ്രമായി വികസിപ്പിക്കുക എന്നതാണ് ലക്ഷ്യം വച്ചിരിക്കുന്നത്.

കൂടുതൽ വിവരങ്ങൾക്ക്:-

ഡയറക്ടർ
കാതോലിക്കേറ്റ് സ്റ്റഡി സെന്റർ
എം. ഡി. സെമിനാരി
കോട്ടയം - 1.
Ph : 584787



## വായനക്കാരുടെ ശ്രദ്ധയ്ക്ക്

ഈ ലക്കം മുതൽ മലങ്കരസഭയുടെ രൂപവും ഭാവവും ശ്രദ്ധിച്ചിരിക്കുമല്ലോ. വളരെ സാമ്പത്തിക ഞെരുക്കത്തിൽ നിന്നുകൊണ്ടാണ് ഈ പുതിയ രൂപം മാസികയ്ക്ക് നൽകുന്നത്. ഈ രൂപഭാവങ്ങൾ തുടർന്നുകൊണ്ടുപോകണമെങ്കിൽ നിങ്ങളുടെ ആത്മാർത്ഥമായ സഹകരണം ഉണ്ടാകണം.

1. ഓഫീസുമായി നടത്തുന്ന കത്തിടപാടുകളിലും, മണിയോർഡറിലും നിങ്ങളുടെ Reg. No. നിർബന്ധമായും കാണിച്ചിരിക്കേണ്ടതാണ്.
2. ഒരു മാസത്തെ മാസിക ഏതെങ്കിലും കാരണവശാൽ ലഭിച്ചില്ലെങ്കിൽ അത് ആ മാസം 30-ാം തീയതിയ്ക്കുമുമ്പ് ഓഫീസിൽ അറിയിച്ചിരിക്കേണ്ടതാണ്.
3. നിങ്ങളുടെ അഡ്രസ്സിന് ഉണ്ടാകുന്ന മാറ്റം ഉടൻ തന്നെ ഓഫീസിൽ അറിയിക്കുക.

- പത്രാധിപർ

അഖില മലങ്കര സണ്ടേ സ്ക്കൂൾ സൗത്ത് സോൺ സീനിയർ വിഭാഗം പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ കുമാരി അനു തങ്കച്ചൻ. പുനലൂർ പേപ്പർമിൽ സെന്റ് ജോർജ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥിയായ അനു കൊട്ടാരക്കര കൺവൻഷനോടനുബന്ധിച്ച് നടന്ന പ്രസംഗമത്സരത്തിൽ തുടർച്ചയായി മൂന്നുവർഷം സമ്മാനാ ർഹയായിട്ടുണ്ട്.



ഓർത്തഡോക്സ് സിറിയൻ സണ്ടേസ്ക്കൾ മദ്ധ്യമേഖല സഹപാഠ്യമൽസരങ്ങളിൽ ജൂനിയർ വിഭാഗം പ്രസംഗമത്സരത്തിന് ഒന്നാം സ്ഥാനം കരസ്ഥമാക്കിയ പങ്ങട സെന്റ് മേരീസ് ഓർത്തഡോക്സ് സണ്ടേസ്ക്കൂൾ വിദ്യാർത്ഥിനി അഞ്ചു ആൻ ഏബ്രഹാം. ചുരനവയലിൻ ശ്രീ. സി. എം. ഏബ്രഹാമിന്റെ പുത്രിയാണ്.



## ചികിത്സാസഹായം

വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ നാമത്തിൽ ഏർപ്പെടുത്തിയിട്ടുള്ള എൻഡോവെമെന്റ് ഫണ്ടിൽനിന്നും ചികിത്സാ സഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷാഫാറത്തിനും കൂടുതൽ വിവരങ്ങൾക്കും സെക്രട്ടറി, വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് എൻഡോവ്മെന്റ് ഫണ്ട്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ഒ. ബോക്സ് 98, കോട്ടയം - 686 001 എന്ന വിലാസത്തിൽ എഴുതുക. അപേക്ഷകർ ഫോറത്തിലെ നിർദ്ദേശാനുസരണം മാത്രം പ്രവർത്തിക്കേണ്ടതാണ്.

# *1st Death Aniversary*

## 28 - 2 - 98



# K. I. THOMAS

From

Mrs. Thomas & Family

# വാർത്തകൾ

## നാഗപ്പൂർ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയ്ക്ക് ശിലാസ്ഥാപനം നിർവ്വഹിച്ചു



*നാഗപ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ശിലാസ്ഥാപനകർമ്മം പ. കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു. സ്തേഫാനോസ് മാർ തേവോദോസ്യോസ്, ഇയ്യോബ് മാർ പീലക്സിനോസ്, യാക്കോബ് മാർ ഐറേനിയോസ് എന്നീ മെത്രാപ്പോലീത്താമാർ സമീപം.*

നാഗപ്പൂർ: നാഗപ്പൂരിനടുത്ത് കലമേശ്വരിൽ വാങ്ങിയ 15 എക്കർ സ്ഥലത്ത് ഡിസംബർ 10- ന് സെന്റ് തോമസ് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ശിലാ സ്ഥാപനകർമ്മം പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാതിരുമേനി നിർവ്വഹിച്ചു. കേരളത്തിന്റെ നാലതിരുകളിൽ ഒതുങ്ങിക്കിടന്ന സഭ ഇൻഡ്യയുടെ എല്ലാ ഭാഗങ്ങളിലേക്കും വളർന്നു പന്തലിക്കുന്നതിൽ ബാവാ സന്തുഷ്ടി പ്രകടിപ്പിക്കുകയും കുടുതലായ പുരോഗതിയ്ക്ക് സെമിനാരി നൽകേണ്ട നിസ്തുലമായ സംഭാവനകളെ ഓർമ്മിപ്പിക്കുകയും ചെയ്തു. സ്ഥലം വാങ്ങുന്നതു തുടങ്ങി ഇതുവരെയുള്ള എല്ലാ കാര്യങ്ങളിലും നാഗപ്പൂർ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകയുടെ അനല്പമായ സഹകരണത്തെ ബാവാ ശ്ലാഘിക്കുകയുണ്ടായി. കൽക്കട്ട, ഡെൽഹി, ബോംബെ, മദ്രാസ് എന്നീ നാലു ബാഹ്യകേരള ഭദ്രാസനങ്ങളിലെ മെത്രാപ്പോലീത്താമാരായ മാർ തേവോദോസ്യോസ്, മാർ പീലക്സിനോസ്, മാർ കുറീലോസ്, മാർ ഐറേനിയോസ് എന്നിവരുടെ സാന്നിധ്യവും സഹകരണവും വളരെ അനുഗ്രഹകരമായിരുന്നു. നാഗപ്പൂരിലെ റോമൻ കത്തോലിക്ക ആർച്ചു ബിഷപ്പായ അഭി. സിൽവസ്ററർ, എൻ. സി. സി. ഐ. ജനറൽ സെക്രട്ടറി റവ. ഡോ. ഐപ്പ് ജോസഫ് തുടങ്ങിയവർ ആശംസകളർപ്പിച്ചു. സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി വിദ്യാർത്ഥികൾ അവതരിപ്പിച്ച Skit-ഉം സമൂഹഗാനവും യോഗപരിപാടികൾക്ക് മാറ്റുകൂട്ടി. പരിസ്ഥിതി സ്നേഹവും സംരക്ഷണവും പ്രതിഫലിപ്പിക്കത്തക്കവിധം പ. ബാവാ തിരുമേനിയും അഭി. തിരുമേനിമാരും മുഖ്യാതിഥികളും വൃക്ഷത്തൈകൾ നട്ടത് പ്രത്യേകം പ്രസ്താവ്യമാണ്.

## അർമ്മീനിയൻ കാതോലിക്കോസ്-പാത്രിയർക്കീസ് മലങ്കരസഭ സന്ദർശിക്കുന്നു.

അർമ്മീനിയായിലെ എച്ച്മിയാസ്സിനിൽ ആസ്ഥാനമാക്കിയ അർമ്മീനിയൻ ഓർത്തഡോക്സ് സഭയുടെ കാതോലിക്കാ പാത്രിയർക്കീസ് പ. കെരേക്യൻ ബാവായുടെ ഭാരതസന്ദർശന വേളയിൽ 1998 മാർച്ച് 6 മുതൽ 10 വരെ കോട്ടയത്ത് മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായ പ. കാതോലിക്കായുടെ അതിഥിയായി താമസിക്കുന്നതാണ്. ഡൽഹി, കൽക്കട്ടാ, മദ്രാസ് എന്നിവിടങ്ങളിലെ അർമ്മീനിയൻ സഭയുടെ ആസ്ഥാനങ്ങളും അദ്ദേഹം സന്ദർശിക്കുന്നതായിരിക്കും.

1963 - ൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഭരണകാലത്ത് ഇദ്ദേഹത്തിന്റെ മുൻഗാമി പ. വസ്ഗൻ ഒന്നാമൻ ബാവാ മലങ്കരസഭ സന്ദർശിച്ച് പ. ബാവായുടെ അതിഥിയായി ദേവലോകം അരമനയിൽ താമസിക്കുകയും പുതിയ അരമനയുടെ ഉത്ഘാടനം നിർവ്വഹിക്കുകയും ചെയ്തിരുന്നു. മലങ്കരസഭയുമായി കുർബ്ബാന ഐക്യമുള്ള സഭയാണ് അർമ്മീനിയൻ ഓർത്തഡോക്സ് സഭ.

## പഴഞ്ഞി കോളജിന് അനുമോദനം

കഴിഞ്ഞ വർഷം കാലിക്കറ്റ് സർവ്വകലാശാലാ പരീക്ഷകളിൽ ഉന്നതനിലവാരം പുലർത്തിയതിന് പഴഞ്ഞി എം. ഡി കോളജിനെ ആർത്താറ്റ് അരമനയിൽ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗം അനുമോദിച്ചു. കെ. സി. ജോസഫ് കോറെപ്പിസ്ക്കോപ്പ, ഡോ. എ. വി. മത്തായി, ഡോ. വറുഗീസ് പുലിക്കോട്ടിൽ എന്നിവർ പ്രസംഗിച്ചു.

എം. ഡി. കോളജിൽ ചേർന്ന അനുമോദന യോഗത്തിൽ പൗലൂസ് മാർ മിലിത്തിയോസ്, ഫാ. സി. റ്റി. ജോസ്, ലാലു ഐസക്, ബേബി ജോസഫ്, ടി. ഐ. അനി എന്നിവർ പ്രസംഗിച്ചു.

ബി. എ. ഇക്കണോമിക്സിന് തുടർച്ചയായി രണ്ടാം തവണയും എം. എ. ഇക്കണോമിക്സിന് ആദ്യ ബാച്ചിലും 100 ശതമാനം റിസൾട്ട് നേടിയതിനുള്ള പരിശുദ്ധ കാതോലിക്കാ ബാവായുടെ "സർട്ടിഫിക്കറ്റ് ഓഫ് എക്സലൻസ്" പത്തനംതിട്ട ബേസിൽ

(ശേഷം 32-ാം പേജിൽ)

# വാർഷികസമ്മേളനം

ന്യൂയോർക്ക്: മലങ്കര ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി അമേരിക്കയിൽ ആദ്യമായി സ്ഥാപിച്ച ന്യൂയോർക്കിലെ സ്റ്റാറ്റൻ ഐലൻഡ് സെന്റ് ജോർജ് പള്ളിയുടെ 20-ാം വാർഷികം സമുചിതമായി ആഘോഷിച്ചു. ആഘോഷങ്ങളോടനുബന്ധിച്ച് കൂടിയ പൊതുസമ്മേളനത്തിൽ അഭി. മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരുന്നു. ഇൻഡ്യൻ കോൺസുലേറ്റിലെ വൈസ് കൗൺസൽ ജോർജ് രാജു, ജോയൻ കുമരകം, ലൂക്കോസ് പി. ചാക്കോ (ചീഫ് എഡിറ്റർ, മലയാളം പത്രം), ഫാ. ഡാനിയേൽ പുല്ലേലിൽ, ഡീ. അജു മാത്യൂസ് എന്നിവർ ആശംസകളർപ്പിച്ചു. ഇതോടനുബന്ധിച്ച് പ്രസിദ്ധപ്പെടുത്തിയ സുവനീറിന്റെ പ്രകാശനം അഭി. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.



പൊതുസമ്മേളനത്തിൽ ജോയൻ കുമരകം പ്രസംഗിക്കുന്നു. മാത്യൂസ് മാർ ബർണബാസ്, തോമസ് മാർ മക്കാറിയോസ്, വികാരി ഫാ. ഡാനിയേൽ പുല്ലേലിൽ, വൈസ് കോൺസൽ ജോർജ്ജ് രാജു, മലയാളംപത്രം ചീഫ് എഡിറ്റർ ലൂക്കോസ് പി. ചാക്കോ എന്നിവരെയും കാണാം.

# ചരമ ജൂബിലി വർഷമായി പ്രഖ്യാപിച്ചു

കോട്ടയം: 1923 സെപ്റ്റംബർ 23-ന് കാലംചെയ്ത സിലോൺ, ഗോവ ഇടവകകളുടെ മെത്രാപ്പോലീത്താ അൽവാരീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 75-ാം ചരമ വാർഷികമായ 1998 അഭിവന്ദ്യ തിരുമേനിയുടെ ചരമപ്ലാറ്റിനം ജൂബിലി വർഷമായി പ. കാതോലിക്കാ ബാവാ പ്രഖ്യാപിച്ചു. ആ പുണ്യപിതാവിനോടുള്ള ഭക്തിബഹുമാനാദരവുകൾ പ്രകടമാക്കുന്നതിനുള്ള ഏറ്റവും ഉചിതമായ അവസരമാണെന്ന് പ. ബാവാ കല്പിച്ചു. 1998 സെപ്റ്റംബർ 23-ന് മലങ്കര സഭയിലെ എല്ലാ പള്ളികളും അദ്ദേഹത്തിന്റെ പെരുനാൾ നേർച്ചകാഴ്ചകളോടെ കൊണ്ടാടണമെന്ന് പ. ബാവാ നിർദ്ദേശിച്ചിട്ടുണ്ട്.

ഒരു ജേസ്യൂട്ട് പുരോഹിതനായി ജീവിതം ആരംഭിച്ച ഗോവ സ്വദേശിയായ അദ്ദേഹം അനാചാരങ്ങൾക്കെതിരെ ശബ്ദമുയർത്തി റോമൻ കത്തോലിക്കാ സഭയ്ക്ക് അനിഷ്ടനായിത്തീരുകയും 1887-ൽമലങ്കര ഓർത്തഡോക്സ് സഭയിൽ ചേരുകയും ചെയ്തു. തുടർന്ന് ഭാഗ്യസ്മരണാർഹരായ അഭി. കടവിൽ മാർ അത്താനാസിയോസ്, മുറിമറ്റം മാർ ഈവാനിയോ സ്, പ. പരുമല മാർ ഗ്രീഗോറിയോസ് എന്നീ തിരുമേനിമാരാൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു.

ഗോവാ, സിലോൺ എന്നീ സ്ഥലങ്ങളിൽ മലങ്കര സഭയുടെ കരുത്തുറ്റ കാവൽഭടനായി പോരാടിയ അദ്ദേഹം റോമൻ കത്തോലിക്കരുടെ അപ്രിയത്തിന് പാത്രീഭൂതനായിത്തീർന്നു. അവരിൽനിന്നും അനേക പീഢനങ്ങളേൽക്കേണ്ടിവന്ന അദ്ദേഹത്തിനെ വേണ്ടരീതിയിൽ സഭയ്ക്ക് സഹായിക്കാൻ സാധിച്ചില്ല. അന്ത്യത്തിൽ റോമൻ കത്തോലിക്കരുടെ തടവിൽവെച്ച് ആ പിതാവ് ഇഹലോകവാസം വെടിഞ്ഞു.

## നിയമിച്ചു



ശ്രീ. കെ. സി. രാജുവിനെ 'മലങ്കരസഭ' യുടെ പ്രമോട്ടറായി പ്രസിഡന്റ് തിരുമേനി കല്പന നൽകി നിയമിച്ചിരിക്കുന്നു. ബാംഗ്ലൂർ, മദ്രാസ് എന്നിവിടങ്ങളിൽ ഇദ്ദേഹം 'മലങ്കരസഭ'യുടെ ഔദ്യോഗിക പ്രതിനിധി ആയിരിക്കും. ഇദ്ദേഹത്തിന് മദ്രാസ് ഭദ്രാസന സുവിശേഷകനായും കാലം ചെയ്ത ദീവന്നാസിയോസ് തിരുമേനിയിൽനിന്നും കല്പന കിട്ടിയിട്ടുണ്ട്.

## അഖിലമലങ്കര ക്വിസ് മത്സരം

ഇടവങ്കാട് സെന്റ് മേരീസ് ഓർത്ത ഡോക്സ് പള്ളിയിലെ എം.പി.എം യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ 1-ാം മത് അഖില മലങ്കര ക്വിസ് മത്സരം 8-2-98 ഉച്ചയ്ക്ക് 2 മണി മുതൽ ഇടവങ്കാട് സെന്റ് മേരീസ് ഓർ ത്തഡോക്സ് പള്ളി യിൽവെച്ച് നടത്തപ്പെടുന്നു. വിജയികൾക്ക് ട്രോഫിയോടൊപ്പം ക്യാഷ് അവാർഡും നൽകുന്നതാണ്.

പഴഞ്ഞികോളജ് -

(തുടർച്ച)

അരമനയിൽക്കൂടിയ എം. ഒ. സി. ഗവേർണിംഗ് ബോർഡ് യോഗത്തിൽവച്ച് മാനേജർ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായിൽനിന്നും എം. ഡി. കോളജ് പ്രിൻസിപ്പൽ പ്രൊഫ. പി. സി. ഏലിയാസ് ഏറ്റുവാങ്ങി.

## കേരളത്തിലെ കാശ്മീരിലേക്കു സ്വാഗതം

കേരളത്തിലെ കാശ്മീർ എന്നറിയപ്പെടുന്ന മൂന്നാറിന്റെ പ്രകൃതിരമണീയത ആസ്വദിക്കാനും ഒഴിവുകാലം ശാന്തതയിൽ ചെലവഴിക്കുവാനും എത്തുന്ന വർക്കായി മൂന്നാർ പട്ടണത്തിലെ തിരക്കിൽനിന്നും ഒഴിഞ്ഞ് പട്ടണത്തിൽ നിന്നും ഒരു കി. മീ. മാത്രം അകലത്തിലായി ഒരു വിശ്രമകേന്ദ്രം മൂന്നാർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ ചുമതലയിൽ 'സെന്റ് മേരീസ് റിട്രീറ്റ് സെന്റർ' എന്ന പേരിൽ പ്രവർത്തിച്ചുവരുന്നു. കൂടുതൽ വിവരങ്ങൾക്ക് ബന്ധപ്പെടുക. ഫോൺ: 04865 - 30509

## ശതാബ്ദിയാഘോഷം

പത്തനംതിട്ട: മല്ലശേരി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ ഒരു വർഷം നീണ്ടുനിൽക്കുന്ന ശതാബ്ദിയാഘോഷങ്ങൾ ജനുവരി 15-ന് പെരുന്നാളിനോടനുബന്ധിച്ച് ഉദ്ഘാടനം ചെയ്തു. ആഘോഷ നടത്തിപ്പിന് വികാരി ഫാ. ഇടിക്കുള ഡാനിയേൽ, ട്രസ്റ്റി ജോൺസൺ കരിമരത്തിനാൽ, സെക്രട്ടറി പാപ്പച്ചൻ മോടിയിൽ എന്നിവരുടെ നേതൃത്വത്തിൽ വിവിധ കമ്മറ്റികൾ രൂപീകരിച്ചു.

## സഭാവിശേഷദിവസങ്ങൾ

**1998 -ഫെബ്രുവരി**

22- കൊത്തിനെ (പേത്തർത്താ) ഞായറാഴ്ച

23-വലിയ നോമ്പാരംഭം. ശുബുക്കോനോ ശുശ്രൂഷ. മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദിവന്നാസ്യോസ് VI മെത്രാപ്പോലീത്തായുടെ 64 -ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ).

24 - ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ.

**ആദോർ - മാർച്ച്**

1 - നോമ്പിലെ രണ്ടാം ഞായറാഴ്ച. (ഗർബോ) കുഷ്ഠരോഗികളുടെ ഞായർ. 8- നോമ്പിലെ മൂന്നാം ഞായറാഴ്ച (മ്ശരിയോ). 9 - നാല്പതു സഹദേന്മാരുടെ ഓർമ്മ. (സെബസ്റ്റി) 15 - നോമ്പിലെ നാലാം ഞായറാഴ്ച. (ക്നാനൈത്തോ). 17 - പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 36-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻപള്ളി). 18 - പാതിനോമ്പ്, അഗർരാജാവിന്റെ ഓർമ്മ. 19 - സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 68-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻ പള്ളി)



## ഓർമ്മപ്പെരുനാൾ കൊണ്ടാടി

കണ്ടനാട്: സ്ലീബാ ദാസ സമൂഹസ്ഥാപകനും, മലബാർ ഭദ്രാസനാധിപനുമായിരുന്ന അഭി. പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 30-ാം ശ്രാദ്ധപ്പെരുനാൾ അദ്ദേഹം കബറടങ്ങിയിരിക്കുന്ന കർമ്മേൽ ദയറായിൽ ജനു. 31, ഫെബ്രു 1,2 തീയതികളിൽ ഭക്ത്യാദരപൂർവ്വം ആഘോഷിച്ചു.

ജനു. 31-നും ഫെബ്രു. 1-നും രാവിലെ വി. കുർബ്ബാനയും വൈകിട്ട് സുവിശേഷ പ്രസംഗവും ഉണ്ടായിരുന്നു. ഫെബ്രു. 2-ന് രാവിലെ പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് കുർബ്ബാനയർപ്പിച്ചു. തുടർന്ന് പ്രദക്ഷിണവും നേർച്ച വിളമ്പും നടന്നു.



## വൈദിക ചരമം



മാംഗ്ലൂർ: ധ്യാനഗുരുവും ഗ്രന്ഥകാരനുമായ റവ. ഡോ. ഫിലിപ്പ് പള്ളിച്ചിറ (83) നിര്യാതനായി. സംസ്ക്കാരം ഡിസം. 23-ന് സഖറിയാസ് മാർ അന്തോനിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമ്മികത്വത്തിലും, അഭി. പൗലോസ് റമ്പാൻ, അഭി. എൻ. ജെ. തോമസ് റമ്പാൻ എന്നിവരുടെ സഹകരണത്തിലും ബെളുത്തകാടിതാലൊക്കിൽ പടയങ്ങാടിയിൽ പുതുതായി നിർമ്മിച്ച ദേവാലയത്തിൽ നടത്തി. ചടങ്ങുകളിൽ വൈദികരുൾപ്പെടെ അനേകർ ഭക്ത്യാദരപൂർവ്വം സംബന്ധിച്ചു.

## വാർഷികസമ്മേളനം

കോയമ്പത്തൂർ: മദ്രാസ് ഭദ്രാസനത്തിലെ മർത്തമറിയം വനിതാ സമാജത്തിന്റെ വാർഷികസമ്മേളനം വിവിധ പള്ളികളിൽനിന്നുള്ള പ്രതിനിധികളെ ഉൾക്കൊള്ളിച്ചുകൊണ്ട് ഒക്ടോബർമാസം 11, 12 തീയതികളിൽ കോയമ്പത്തൂരുള്ള തടാകം ക്രിസ്തുശിഷ്യാശ്രമത്തിൽവച്ച് വിവിധ പരിപാടികളോടെ നടത്തപ്പെട്ടു.

'ദൈവത്തിലേയ്ക്കു തിരിയുക, പ്രത്യാശയിൽ സന്തോഷിക്കുക' (Turn to God, Rejoice in Hope) എന്ന വിഷയത്തെ ആസ്പദമാക്കി പ്രധാന പ്രഭാഷണങ്ങൾ Rev. Fr. K. M. George രണ്ടു ദിവസങ്ങളിലായി ക്ലാസ്സ് എടുത്തു. മാർത്തോമ്മാ പള്ളി വികാരി Rev. Fr. John Joseph St. John. 4:28-നെ ആസ്പദമാക്കി ക്ലാസ്സ് എടുത്തു.

സമാപന ദിവസം അഭി. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. The Decade of Churches in Solidarity with Women എന്ന ലോകക്രിസ്ത്യൻ കൗൺസിൽ പരിപാടിയെപ്പറ്റി സമാപന സമ്മേളനത്തിൽ സമാജം ഭദ്രാസന സെക്രട്ടറി ശ്രീമതി ശാന്തി വറുഗീസ് വിശദീകരിച്ചു. അടുത്തവർഷത്തേയ്ക്കുള്ള ഖജാൻജിയായി ശ്രീമതി ജോളി ഫിലിപ്പ് വീണ്ടും തെരഞ്ഞെടുക്കപ്പെട്ടു. 135 പ്രതിനിധികൾ സമ്മേളനത്തിൽ പങ്കെടുത്തു.

ആതിഥേയരായ സെന്റ് മേരീസ് ചർച്ച്, സെന്റ് തോമസ് ചാപ്പൽ, മാർ ഗ്രീഗോറിയോസ് ചാപ്പൽ എന്നിവി ടങ്ങളിൽനിന്നുള്ള വനിതാ സമാജം പ്രവർത്തകരുടെ സമ്പൂർണ്ണ സഹകരണവും ശ്രീമതി മറിയാമ്മ പുന്നൻ, ശ്രീമതി ലിസി ചാക്കോ, ശ്രീമതി ആലീസ് റൈറ്റസ് എന്നിവരുടെ സമർത്ഥമായ നേതൃത്വവും സമ്മേളനത്തിനുണ്ടായിരുന്നു.



## ശ്രാദ്ധപ്പെരുനാൾ കൊണ്ടാടി

മുംബയ്: കാലംചെയ്ത അങ്കമാലി-മുംബയ് ഭദ്രാസനാധിപൻ ഫീലിപ്പോസ് മാർ തേയോഫിലോസ് മെത്രാപ്പോലീത്തായുടെ 41-ാം ചരമദിനവും 16 വർഷക്കാലം മലങ്കരസഭയെ നയിച്ച പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ ഒന്നാം ചരമ വാർഷികവും സംയുക്തമായി നവം. 11-ന് മലാഡ് സെന്റ് തോമസ് പള്ളിയിൽ ഭക്ത്യാദരപൂർവ്വം കൊണ്ടാടി.

രാവിലെ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും ഗീവറുഗീസ് മാർ കൂറീലോസ് മെത്രാപ്പോലീത്തായുടെ സഹകരണത്തിലും കുർബ്ബാനയും അനുസ്മരണ പ്രാർത്ഥനയും നടന്നു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ നിയുക്ത കാതോലിക്കാ അദ്ധ്യക്ഷനായിരുന്നു. മഹാരാഷ്ട്ര ഗവർണർ ഡോ. പി. സി. അലക്സാണ്ടർ, ഗീവറുഗീസ് മാർ കൂറിലോസ്, മുംബൈ അതിരൂപതാ സഹായ മെത്രാപ്പോലീത്താ ഡോ. ഫെർഡിനാൻഡ് ഫൊൻസെക്ക, കല്യാൺ രൂപതാ ബിഷപ്പ് മാർ തോമസ് ഇലവനാൽ എന്നിവർ അനുസ്മരിച്ചു. വികാരി. ഫാ. ടി. എ. ദാനിയേൽ സ്വാഗതവും സെക്രട്ടറി ഈപ്പൻ ജോർജ്ജ് കൃതജ്ഞതയും പറഞ്ഞു.



# സണ്ടേസ്ക്കൂൾ വാർത്തകൾ



1. അനുശോചനം: കഴിഞ്ഞ അഞ്ചുവർഷമായി സണ്ടേ സ്കൂൾ അസോസിയേഷന്റെ പബ്ലിക്കേഷൻ ഓഫീസറായി നിസ്തുല സേവനം നിർവഹിച്ചിരുന്ന ശ്രീ. റ്റി. റ്റി. ചാക്കോയുടെ നിര്യാണത്തിൽ, പ്രസ്ഥാനത്തിന്, ഒരു നല്ല പ്രവർത്തകനെയാണ് നഷ്ടപ്പെട്ടിരിക്കുന്നത്. സ്വന്തം ഇടവകയിലെ (തോട്ടയ്ക്കാട്) സണ്ടേസ്കൂൾ ഹെഡ്മാസ്റ്റർ, ഭദ്രാസന പ്രതിനിധി, ഭദ്രാസനഡയറക്ടർ എന്നീ നിലകളിലെല്ലാം കഴിഞ്ഞ നാലുദശകത്തോളം സണ്ടേസ്കൂളുമായി ബന്ധപ്പെട്ടിരുന്ന അദ്ദേഹത്തിന്റെ നിര്യാണത്തിൽ സണ്ടേസ്ക്കൂൾ അസോസിയേഷന്റെ അനുശോചനം രേഖപ്പെടുത്തുന്നു.

2. വിദ്യാർത്ഥികളുടെ സ്ഥിതിവിവരകണക്ക്. കേരളത്തിനകത്തുള്ള ഓരോ ഇടവകയിലും പതിനേഴു വയസ്സിനു താഴെയുള്ള കുട്ടികളുടെ ഒരു സ്ഥിതിവിരക്കണക്ക് എടുക്കുവാനുള്ള കേന്ദ്ര നിർദ്ദേശം മിക്കവാറും എല്ലാ സണ്ടേസ്കൂളുകളും നിറവേറ്റി എന്നു കാണുന്നതിൽ സന്തോഷമുണ്ട്. പൂർത്തിയാക്കാത്ത ഏതെങ്കിലും സണ്ടേസ്കൂൾ ഉണ്ടെങ്കിൽ അത് ജനുവരി 30-നു മുമ്പ് പൂർത്തിയാക്കി, നിശ്ചിത ഫോറങ്ങൾ പൂരിപ്പിച്ച് കേന്ദ്രത്തിൽ എത്തിക്കുവാൻ ചുമതലപ്പെട്ടവരോട് അഭ്യർത്ഥിക്കുന്നു.

പുതിയ വർഷത്തിൽ പല സണ്ടേസ്കൂളുകളിലും ഈ സംരഭത്തിന്റെ ഫലമായി കൂടുതൽ കുട്ടികൾ വന്നിട്ടുണ്ട് എന്നറിയുന്നു. മാതാപിതാക്കളുടെ പ്രോത്സാഹനം കൂടി ഉണ്ടായെങ്കിൽ മാത്രമേ എല്ലാ കുഞ്ഞുങ്ങളും സണ്ടേസ്കൂളിൽ പങ്കെടുക്കുകയുള്ളൂ.

അദ്ധ്യാപകരുടെ ഉത്സാഹത്തിൽ സ്ഥിതിവിവരക്കണക്ക് എടുക്കുവാൻ കഴിഞ്ഞതിനെ ആദരിച്ച് ഈ വർഷത്തേക്ക്, എല്ലാ അദ്ധ്യാപകർക്കും സണ്ടേസ്കൂൾ കലണ്ടർ നൽകാൻ കഴിഞ്ഞു.

3. ജീവകാരുണ്യദിനം: ജനുവരി 11-ാം തീയതി എല്ലാ സണ്ടേസ്കൂളുകളും ജീവകാരുണ്യദിനം ആചരിച്ചതായി മനസ്സിലാക്കുന്നു. സ്തോത്രകാഴ്ച പലയിടങ്ങളിലും മുൻ വർഷത്തേക്കാൾ കൂടുതലാണ്. അന്നു നടത്തിയ പ്രാർത്ഥനകൾ കുട്ടികൾതന്നെ നയിക്കാൻ ഉദ്ദേശിച്ചുള്ളതാണ്. എന്നാൽ അതിനൊരു പരിശീലനം നേരത്തെ കൊടുക്കേണ്ടത് ആവശ്യ മാണെന്നു മനസ്സിലാക്കുന്നു. ശരിയായവിധത്തിൽ വേദപുസ്തകം വായിക്കുവാൻ പരിശീലനം നൽകേണ്ടതാണ്. കുട്ടികൾക്കും പങ്കാളിത്തം നൽകണം.

കണ്ടനാടു ഭദ്രാസനത്തിലെ "പ്രതീക്ഷ" എന്ന വനിതകളുടെ വികലാംഗഭവനം ഞാൻ സന്ദർശിക്കുകയുണ്ടായി. നമ്മുടെ സഹായവും, സഹാനുഭൂതിയും വളരെയേറെ അർഹിക്കുന്ന ഒരു സ്ഥാപനമാണ് കിഴക്കമ്പലം കോൺവെന്റിലെ സിസ്റ്റേഴ്സിന്റെ സേവനം, ആസ്ഥാപനത്തിന് വലിയ ഒരനുഗ്രഹമാണ്. ഈ വർഷത്തെ ജീവകാരുണ്യദിന സ്തോത്രകാഴ്ച ഈ സ്ഥാപനത്തിനായെന്ന കാര്യം നേരത്തെ പ്രസ്താവിച്ചിട്ടുള്ളതാണ്..

പുതുവർഷം നേട്ടങ്ങളുടെ വർഷമായിത്തീരട്ടെ എന്നാശംസിക്കുന്നു.

സ്നേഹാശംസകളോടെ

**യോശുവ അച്ചൻ, ഡയറക്ടർ ജനറൽ**



*കാനോനിക ഗ്രന്ഥങ്ങളിൽപ്പെട്ട വേദപുസ്കത്തിലെ 'മക്കാബിയർ' എന്ന പുസ്തകത്തെ ആധാരമാക്കി വരയ്ക്കുന്ന ചിത്രകഥ ഈ ലക്കം മുതൽ ആരംഭിക്കുന്നു. ഏകദൈവവിശ്വാസത്തിനുവേണ്ടി സ്വജീവൻ ബലികഴിക്കാൻ തയ്യാറായ മക്കാബിയ വീരന്മാരുടെ ഉദ്വേഗജനകമായ ചരിത്രമാണ് ചിത്രകഥാരൂപത്തിൽ ഇവിടെ ആവിഷ്കൃതമാവുന്നത്. ഈ ചിത്രകഥയുടെ രചനയും ചിത്രീകരണവും ഫാ. മാത്യു ജോൺ നിർവ്വഹിക്കുന്നു. ഇദ്ദേഹം പുള്ളിക്കാനം സ്വദേശിയും ഇപ്പോൾ നരിയമ്പാറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയുമാണ്.*



# 50-ാം വിവാഹവാർഷികം
16 - 2 - 1998



**Mrs & Mr. P. V. Ea**
**Hillview, Moothe**
**V.nura - 69**

